പുസ്തകം ൧൩] [ലക്കം ൭

൧൯൦൩-ന്ന ൧൦൭൮ കക്കടകം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ചചെയ്യ്വാൻ സംഗതി വരരുത്"
(മാർ പൌലൂസു.)

## സംഗതിവിവരങ്ങൾ.



Mar Thomas Press,

Kottayam.

പ്രസിദ്ധകൻ ററി. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം

ഓബ് — ചിങ്ങം

൧൦൯൪

൧൯൧൮

ഓഗസ്റ്റ് — സെപ്റ്റംബർ

| സു. | ഇം. | മ. | ആഴ്ച. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൩൦ | ബു | ൧. ന്ന — പതിനഞ്ചു നോമ്പാരംഭം. മർത്തശ്മൂനിയുടെയും, ഏഴു മക്കളുടെയും, മല്പാൻ എലിയാസാറിന്റെയും, മക്കബായ സഹദേന്മാരുടെയും, മാർ ശ്മുവേലിന്റെയും ഓർമ്മ. |
| ൨ | ൧൫ | ൩൧ | വ്യാ | |
| ൩ | ൧൬ | ൩൨ | വെ | ൩. ന്ന — മുളന്തുരുത്തിപ്പള്ളിയിൽ കാലം ചെയ്ത മാർ ഈവാനിയോസു ബാവായുടെ ഓർമ്മ. |
| ൪ | ൧൭ | ൧ | ശ | |
| ൫ | ൧൮ | ൨ | ഞാ | ൫. ന്ന — പെന്തി- പിമ്പ്- ൮-ാം ഞാ: |
| ൬ | ൧൯ | ൩ | തി | ൬. ന്ന — കർത്താവിന്റെ മറുരൂപം. മാ- പെ: |
| ൭ | ൨൦ | ൪ | ചൊ | |
| ൮ | ൨൧ | ൫ | ബു | |
| ൯ | ൨൨ | ൬ | വ്യാ | |
| ൧൦ | ൨൩ | ൭ | വെ | |
| ൧൧ | ൨൪ | ൮ | ശ | |
| ൧൨ | ൨൫ | ൯ | ഞാ | ൧൨. ന്ന — മറുരൂപത്തിനു പിമ്പു ൧-ാം ഞാ. മാർ അസ്സ്യോസോയേൽ സഹദായുടെ ഓർമ്മ. |
| ൧൩ | ൨൬ | ൧൦ | തി | |
| ൧൪ | ൨൭ | ൧൧ | ചൊ | |
| ൧൫ | ൨൮ | ൧൨ | ബു | ൧൫. ന്ന — പതിനഞ്ചു നോമ്പു വിടൽ. ദൈവമാതാവിന്റെ വാങ്ങിപ്പു. മാ. പെ: |
| ൧൬ | ൨൯ | ൧൩ | വ്യാ | |
| ൧൭ | ൩൦ | ൧൪ | വെ | |
| ൧൮ | ൩൧ | ൧൫ | ശ | |
| ൧൯ | ൧ | ൧൬ | ഞാ | ൧൯. ന്ന — വാങ്ങിപ്പിനു പിമ്പു ൧-ാം ഞാ: |
| ൨൦ | ൨ | ൧൭ | തി | ൨൦. ന്ന — മുളന്തുരുത്തി പള്ളിയിൽ കാലം ചെയ്ത മാർ ക്രൂറിലോസു ബാവായുടെ ഓർമ്മ. |
| ൨൧ | ൩ | ൧൮ | ചൊ | |
| ൨൨ | ൪ | ൧൯ | ബു | |
| ൨൩ | ൫ | ൨൦ | വ്യാ | |
| ൨൪ | ൬ | ൨൧ | വെ | ൨൪. ന്ന — ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ. |
| ൨൫ | ൭ | ൨൨ | ശ | |
| ൨൬ | ൮ | ൨൩ | ഞാ | ൨൬. ന്ന — വാങ്ങിപ്പിനു പിമ്പു ൨-ാം ഞാ: |
| ൨൭ | ൯ | ൨൪ | തി | |
| ൨൮ | ൧൦ | ൨൫ | ചൊ | |
| ൨൯ | ൧൧ | ൨൬ | ബു | |
| ൩൦ | ൧൨ | ൨൭ | വ്യാ | ൩൦. ന്ന — മാർ ഗബ്രിയേൽ എപ്പിസ്കോപ്പായുടെ ഓർമ്മ. |
| ൩൧ | ൧൩ | ൨൮ | വെ | |

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൬ | ൧൦൮൩ കർക്കടകം | ലക്കം ൭

## സുറിയാനിസഭയുടെ തല്ക്കാലാവസ്ഥയെ സംബന്ധിച്ച ചില വിമൎശനങ്ങൾ.

(൧൦൮൨ ഇടവം ൧൦-ാംനു- കൂടിയ സമ്മേളനത്തിൽ മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ. റി. വായിച്ചതു.)

(തുടൎച്ച.)

൩. സമുദായോന്നമനം എന്ന സൽഫലത്തെ വരുത്തുന്നതു നിമിത്തമാകുന്ന, ബാലബാലികാവിദ്യാഭ്യാസകാൎയ്യം നമുക്കു ആലോചനാവിഷയമായതു്. സമുദായസംസ്കാരത്തിന്നു് ആവശ്യങ്ങളായ ആവശ്യങ്ങളെക്കുറിച്ചു് അന്വേഷണം നടക്കുന്ന ഒരു സന്ദൎഭത്തിൽ, പരിഹരിക്കപ്പെടുവാനുള്ള എല്ലാത്തരം ന്യൂനതകളേയും കണ്ടുപിടിക്കാനുള്ള ശ്രമം ഉത്തമന്മാൎക്കു ഉചിതമായിട്ടുള്ളതു തന്നെ. നാനാജാതിമതസ്ഥന്മാരായ അനേകംപേർ അറിയുകയും അറിഞ്ഞവർ ഒക്കെ ദൃഢഭക്തിയോടുകൂടെ ബഹുമാനിക്കുകയും ചെയ്തിരുന്ന നിരണം ഇടവകയുടെ മെത്രാപ്പോലീത്താ പുണ്യവാനായ മാർ ഗ്രീഗോറിയോസു ബാവാ തിരുമനസ്സിലെ അകാലദേഹവിയോഗകാലത്തിൽ, എന്റെ ഹൃദയത്തിൽ അസ്ത്രംപോലെ തറച്ച ഒരു വാസ്തവത്തെയാകുന്നു ഞാൻ ഇവിടെ പ്രസ്താവിക്കുന്നതു്. കേരള രാജ്യമാകുന്ന മുന്തിരിത്തോട്ടത്തിൽ പണിയെടുക്കുന്ന പല ക്രിസ്തീയ ശാഖകളിൽവച്ചു ദൈവത്തിന്റെ പ്രത്യേക ദൃഷ്ടിയിൻകീഴിൽ സംരക്ഷിക്കപ്പെട്ടുപോരുന്നതെന്നു് അഭിമാനമുള്ള സുറിയാനിസമുദായം, സ്വാഭിമാനത്തിന്നു് ഒരാധാരമായിട്ടെന്നതുപോലെ, ഈ കാലത്തിൽ കേരള ക്രിസ്തീയ ശാഖകളിൽ ഏതെങ്കിലും ഒന്നിൽ ജനിച്ചവനല്ലന്നിട്ടുള്ള ഒരു സൽപുരുഷനാകട്ടെ കവിഞ്ഞിട്ടില്ലാത്ത ദൈവഭക്തിയുടെ കളങ്കമില്ലാത്ത ഇരിപ്പിടമെന്ന പ്രസിദ്ധസമ്മതം വന്നിരുന്ന ആ തിരുമനസ്സുകൊണ്ടു—ഞെട്ടറ്റു വീണ പുഷ്പംപോലെ—ദേഹവിയോഗം ചെയ്തു കാൺമാൻ ഇടയായതു, ഒരു വലിയ ദുൎദ്ദശയാണെന്നല്ലാതെ, പരിമിതമായ മനുഷ്യബുദ്ധിക്കു തോന്നാവുന്നതല്ല. എല്ലാ നല്ല മനുഷ്യരുടേയും മരണം ലോകത്തിന്റെ നന്മയ്ക്കു കുറവാണെന്നു

ള്ള ന്യായം അനുസരിച്ചു മാത്രമല്ല, ആ തിരുമനസ്സിലെ ദേഹവിയോഗത്തെക്കുറിച്ചു, സുറിയാനിസമുദായ ഭാവിയെക്കുറിച്ചു ആലോചനയുണ്ടാകുന്ന അവസരങ്ങളിലൊക്കയും സങ്കടപൂർവ്വം ഞാൻ സ്മരിക്കുന്നതു. ഏതു സമുദായത്തിന്റെയും അഭിവൃദ്ധിക്കു പ്രധാനമായ അടിസ്ഥാനം ദൈവഭക്തി ആയിരിക്കേണ്ടതാണല്ലൊ. സുറിയാനിസമുദായം ഒരു മത സമുദായമായിരിക്കുകയാൽ പ്രത്യേകിച്ചും അങ്ങനെ തന്നെ വേണം. മററുള്ള കേരളക്രിസ്തീയ സമുദായങ്ങളെക്കൂടെയും അതിശയം കൂറിക്കത്തക്ക പ്രസിദ്ധസമ്മതം വന്നിട്ടുള്ള ദൈവഭക്തിയെ സമ്പാദിച്ചു. സുറിയാനിസമുദായത്തിന്റെ ദൈവഭക്തിയെ വദ്ധിപ്പിക്കുന്നതിനുള്ള ഒരു ഉത്തമ ശക്തിക്കുവേണ്ട പല നല്ല ലക്ഷണങ്ങളോടുകൂടെ പ്രവൃത്തി ആരംഭിച്ച പുണ്യവാനായ ആ തിരുമനസ്സിലെ തിരോധാനം, സുറിയാനിസമുദായത്തിന്റെ ഭക്തിസംവദ്ധനത്തെ സംബന്ധിച്ചു, മനുഷ്യരീതിപ്രകാരം പറയുകയാണെങ്കിൽ, ദീഘകാലത്തേക്കു അപരിഹാൎയ്യമായ ഒരു നഷ്ടമായിട്ടു ഇരിക്കുന്നു. ഈ സങ്കടം സുറിയാനിസമുദായത്തിന്റെ അഭിവൃദ്ധിയെ കാംക്ഷിക്കുന്ന നാം അനുഭവിക്കേണ്ടവർ തന്നെ. എന്നാൽ ഈശ്വരവ്യാപാരങ്ങളുടെ അഗാധതാധിക്യം എന്നും മനുഷ്യാതീതമായേ ഇരിക്കു എന്നു സമാധാനിച്ചു, ബുദ്ധിപ്രാഭവത്തിനനുസരിച്ചു വിഷയ വിവേചനം ചെയ്തു കൃത്യനിൎവ്വഹണം ചെയ്യുകയാണു നമുക്കു ഉചിതമായിട്ടുള്ളതു. സുറിയാനിസമുദായത്തിൽ ഭക്തിസംവദ്ധകങ്ങളായ ശക്തികളുടെ വ്യാപാരങ്ങളെ പ്രബലീഭവിപ്പിക്കുന്നതിനു ആവശ്യങ്ങളായ ഏൎപ്പാടുകളെ നാം അന്വേഷിച്ചറിഞ്ഞു പ്രയോഗത്തിൽ വരുത്തേണ്ടതാണു്. മതകാൎയ്യത്തിന്റെ സാക്ഷാൽ കാതലായ ദൈവഭക്തിയുടെ വദ്ധനത്തെ സഹായിക്കുന്ന ശക്തികളുടെ ഉത്ഭവം, വൈദികന്മാരിൽനിന്നു വേണ്ടതാണെന്നു ന്യായമായി ആശിക്കാവുന്നതാകയാൽ, വൈദികന്മാരുടെ വിദ്യാഭ്യാസവും മനോസംരക്ഷണവും സവിശേഷം ഈ ഘട്ടത്തിൽ ചിന്തനീയങ്ങളാണു്. പുരോഹിതന്മാരാകുവാനുള്ളവർ മതസംബന്ധങ്ങളായ വിധികളേയും ആചാരങ്ങളേയുംകുറിച്ചു ഭക്തിയുള്ളവരായും കാലാവസ്ഥയ്ക്കു അനുസരിച്ചു ഇംഗ്ലീഷുഭാഷ അഭ്യസിച്ചും വളൎന്നു വരേണമെന്നു നിൎബ്ബന്ധം ആവശ്യമായിരിക്കുന്നു. സുറിയാനിസമുദായത്തിന്റെ പൂൎവ്വികചരിത്രവും, ഈ സുറിയാനിസിമ്മനാരിയുടെ പഴക്കവും, മാർ ദീവന്നാസ്യോസ സിമ്മനാരിയെക്കുറിച്ചു സുറിയാനിക്കാരുടെ ഇടയിൽ ഉണ്ടായിട്ടുള്ള മതിപ്പും, കോട്ടയം പട്ടണത്തിന്റെ വദ്ധമാനമായ ശ്രേയസ്സും ഒക്കപ്പാടെ ആലോചിക്കുന്നതായാൽ വൈദികവിദ്യാഭ്യാസം ഈ കോട്ടയം പട്ടണത്തിൽ തന്നെ നടക്കുന്നതാണു ഉത്തമമെന്നു നിസ്സംശയം അഭിപ്രായപ്പെടാം. ഒരു

നിശ്ചിത രീതി ഇല്ലാതെ ചിലർ മാർ ദീവന്നാസ്യോസു സിമ്മനാരിയിൽ മാത്രവും ചിലർ ഈ സുറിയാനി സിമ്മനാരിയിൽ മാത്രവും, വേറെ ചിലർ പഴയസിമ്മനാരിയിലും അപരന്മാർ സ്ഥാനാന്തരങ്ങളിലും സുറിയാനിയൊ ഇംഗ്ലീഷൊ രണ്ടുമൊ യഥേഷ്ടം പഠിച്ചുപോരുന്ന ഇപ്പോഴത്തെ രീതിയെ അപേക്ഷിച്ചു, സുറിയാനിസമുദായത്തിൽ പുരോഹിതകർമ്മം അനുഷ്ഠിക്കാനുള്ള ഏൎപ്പെട്ടയുവാക്കന്മാരും, ഏകരീതിക്കു ഇംഗ്ലീഷും സുറിയാനിയും മാർ ദീവന്നാസ്യോസു സിമ്മനാരി സംബന്ധിച്ചു പഠിക്കുകയും, മാർ ദീവന്നാസ്യോസു സിമ്മനാരിയുടെ അദ്ധ്യക്ഷനായ ഒരു പുരോഹിതന്റെ ശിഷ്യത്വം സ്വീകരിച്ചു ഇപ്പോഴത്തേതിൽ അധികം ദൈവഭക്തിയിൽ വളൎന്നുവരാൻ ഇടയാവുകയും, ചെയ്യുന്നതായാൽ അതു സുറിയാനിസഭയ്ക്കു ആസന്നഭാവിയിൽതന്നെ ഒരു വലിയ അനുഗ്രഹമായിരിക്കുമെന്നു എനിക്കു ഉറപ്പായ അഭിപ്രായമാണു്. ഈ അഭിപ്രായം സ്വീകാൎയ്യമാണെന്നു സുറിയാനി സമുദായ പ്രധാനന്മാൎക്കു തോന്നുന്നതായാൽ നന്നായി. കൃത്യാന്തരം നിമിത്തം മാർ ദീവന്നാസ്യോസു സിമ്മനാരിയിൽനിന്നു പിരിയേണ്ടിവന്നിരിക്കുന്ന വന്ദ്യ ദിവ്യശ്രീ. ഗീവറുഗീസു റമ്പാൻ അവർകളുടെ ഊൎജ്ജസ്വലമായ അദ്ധ്യക്ഷ്യകാലത്തു ദീവന്നാസ്യോസു സിമ്മനാരിയിൽ അടിസ്ഥാനമിട്ടു ഇപ്പോൾ പലേടങ്ങളിലും വികാരിത്വം വഹിച്ചുവരുന്ന പല പട്ടക്കാരുടേയും ഒരു വിശേഷലക്ഷണമായ സുറിയാനി സഭാചാരനിരതതയും അതിനെ അറിയാൻ ഇടയായിട്ടുള്ള ജനസാമാന്യത്തിന്റെ സംതൃപ്തിയും, എന്റെ അഭിപ്രായത്തെ പ്രബലമായി പിൻതാങ്ങുന്നുണ്ടു. സുറിയാനിസമുദായാചാരതല്പരനായ ഒരു ഗുരുവിനോടുള്ള സംസൎഗ്ഗത്തിൽ നിന്നു എന്തു മാത്രം സൽഫലങ്ങൾ ഉണ്ടാവാമെന്നുള്ളതിലേക്കു, വന്ദ്യ ദിവ്യശ്രീ പൌലൂസു റമ്പാച്ചൻ അവർകളെ സമീപിക്കാൻ ഇടയായിട്ടുള്ള കൊച്ചച്ചന്മാരുടെ സുറിയാനിസഭാസ്നേഹവും ആചാരനിഷ്ഠയും ക്രടയും ഒരു തെളിവായി ഇവിടെ പ്രസ്താവിക്കാം.

സാധാരണ വിദ്യാമന്ദിരങ്ങളിൽതന്നെയും പുരോഹിതഗുണം അദ്ധ്യക്ഷന്മാൎക്കു ആവശ്യമായ ഒരു ലക്ഷണമാണെന്നു പ്രത്യക്ഷസമ്മതം വന്നിട്ടുള്ളതും, റോമാ പ്രൊട്ടസ്റ്റാന്തു മുതലായ സഭകളുടെ ഭരണത്തിൻകീഴുള്ള വിദ്യാമന്ദിരങ്ങളുടെ ആദ്ധ്യക്ഷ്യം കഴിയുന്നതും പുരോഹിതന്മാൎക്കായിരിക്കുന്നതും, മാർ ദീവന്നാസ്യോസു സിമ്മനാരി വിവിധപ്രകാരങ്ങളിൽ സുറിയാനി സഭാപുരോഹിതന്മാരുടെ അഭ്യസനസ്ഥാനമായിവരാൻ യോഗ്യത പ്രാപിച്ചിരിക്കുന്നതും, മറ്റും ആലോചിച്ചാൽ, അവിടെ ഒരു പുരോഹിതപ്രധാനാദ്ധ്യക്ഷത ആവശ്യമാണെന്നു നാനാരീതികളിൽ സ്വസാമൎത്ഥ്യപ്രകടനം ചെയ്തിട്ടുള്ള എന്റെ സഹാദ്ധ്യേതാവു മിസ്റ്റർ കെ. സി. മാമ്മ

ൻ മാപ്പിള ബി. എ. അവർകളുടെ പ്രധാനാദ്ധ്യാപകത്വത്തെ സ്മരിച്ചുകൊണ്ടുതന്നെ, ഞാൻ സംവദിക്കുന്നു. അദ്ധ്യാപകസാമൎത്ഥ്യപരിമാണമല്ല, ആദ്ധ്യക്ഷ്യ സ്വഭാവവിവേചനമാണു പ്രകൃതം. ഒരു പുരോഹിതാദ്ധ്യക്ഷന്റെ മേൽനോട്ടത്തിൻ കീഴ മാർ ദീവന്നാസ്യോസ്സ സിമ്മനാരിയിൽ ആരംഭിക്കുന്ന അഭ്യാസത്തെ, ഐഹികപ്രതാപങ്ങളിൽ നിന്നു അകന്നു ഉപവാസം നമസ്കാരം കുമ്പിടീൽ മുതലായി വേദപാരായണ നിരതന്മാരായ സുറിയാനി ഭക്തന്മാൎക്കു വിധിച്ചിട്ടുള്ള എല്ലാ ശിഷ്ടാചാരങ്ങളേയും നിഷ്ഠയായി അനുഷ്ഠിച്ചു ഒരു വൎഷകാലമൊ അധികമൊ പരുമല സിമ്മനാരിയിൽ പുരോഹിതന്മാർ പൂൎത്തിപ്പെടുത്തുന്നതായാൽ, ഉത്തമമായി ഈശ്വരനിരതന്മാരായ ആദ്ധ്യാത്മികന്മാൎക്കു സഹിതവാസം ചെയ്യുന്നതിനു ഉത്തമമായതെന്നു, സിദ്ധനായ മാർ ഗ്രീഗോറിയോസു ബാവാ തിരുമനസ്സിലെ തിരുനാമസമ്പൎക്കംകൊണ്ടും പരിശുദ്ധമായ പ്രകൃതിവിലാസത്തിന്റെ ഐശ്വൎയ്യാവഹമായ രാമണീയകത്വംകൊണ്ടും, ഉൽഘോഷണം ചെയ്യുന്ന, പരുമല പ്രദേശത്തുള്ള സിമ്മനാരി, ഒരു സന്യാസാശ്രമമായി രൂപപ്പെടണമെന്നും മാർ ദീവന്നാസ്യോസ്സ സിമ്മനാരിയിൽനിന്നും സൎട്ടിപ്പിക്കേറ്റുംകൊണ്ടു വരുന്ന പുരോഹിത വിദ്യാൎത്ഥികളെ സ്വീകരിച്ചു ശിക്ഷിക്കുന്നതിനു അതിന്റെ ഭരണരീതിയിൽ ഒരു നിയമം ഉണ്ടാവണമെന്നും, രണ്ടു ഉപസംഗതികൾ എന്റെ അഭിപ്രായത്തിൽ ഗൎഭിച്ചിട്ടുണ്ടെന്നുള്ളതിനെ ഊഹാപോഹാശയന്മാരായ മാന്യന്മാർ ഇപ്പോൾ മനസ്സിലാക്കിയിരിക്കും. പഠിപ്പും പാകവും സാമൎത്ഥ്യവും നിരാക്ഷേപമായ ഈശ്വരഭക്തിയും തികഞ്ഞ ഒരുപുരോഹിതാദ്ധ്യക്ഷന്റെ മേൽനോട്ടത്തിൻ കീഴ മാർ ദീവന്നാസ്യോസ്സ സിമ്മനാരിയിൽ ഇംഗ്ലീഷും സുറിയാനിയും സുറിയാനിസഭാക്രമങ്ങളെക്കുറിച്ചുള്ള ഭക്തിയും സമ്പാദിച്ചുകഴിഞ്ഞ ശേഷം—ജസ്വിത്തന്മാർ മുതലായ പ്രസിദ്ധ വൈദികവൎഗ്ഗക്കാർ ചെയ്യാറുള്ളതുപോലെ—അതിക്രമണീയങ്ങളല്ലാത്ത പ്രമാണങ്ങൾക്കു കീഴപ്പെട്ടു ഒതുങ്ങി പരുമല സിമ്മനാരിയിൽ കുറെകാലം വളരാൻ ഇടയാകുന്ന സുറിയാനി പുരോഹിതന്മാരുടെ ഹൃദയങ്ങളിൽ അങ്കുരിക്കുന്ന സജീവമായ ആത്മിക ചൈതന്യം, സുറിയാനി സമുദായത്തിന്റെ വിവിധപ്രകാരങ്ങളിലുള്ള ഭാവിശ്രേയസ്സിന്റെ നാരായവേരായിരിക്കും.

൪. കഴിഞ്ഞ ഏതാനും വൎഷങ്ങളായി കരുണാപൂൎണ്ണനായ ദൈവം നമ്മുടെ സമുദായത്തെ അളവില്ലാതെ അനുഗ്രഹിച്ചിരിക്കുന്നതിനെ ആലോചിച്ചാൽ, പൊഴിയുന്ന കണ്ണുനീരുകളോടുകൂടെ നാം ആ സ്വൎഗ്ഗസ്ഥപിതാവിനു സ്തോത്രം പാടേണ്ടതും നമ്മുടെ ദൃഷ്ടികളിൽപെടുന്ന മേൽ പ്രസ്താവിച്ചപോലെയുള്ള ന്യൂനതകളെ പരിഹരിക്കുന്നതിനു കഴിയുന്നതും ശ്രമിക്കേണ്ടതും

ആകുന്നു. ദൈവത്തിന്റെ അളക്കാവതല്ലാത്ത കരുണനിമിത്തം അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന നാം, ന്യൂനതാപരിഹാരം ചെയ്തു പാത്രപ്രവേശനം ചെയ്യുന്നതിനു, അന്യസമുദായങ്ങളെ അപേക്ഷിച്ചു, കടപ്പെട്ടവരാണ്. സുറിയാനി സമുദായം ഏതാനും വൎഷങ്ങളായി വിവിധപ്രകാരങ്ങളിൽ അഭിവൃദ്ധിപ്പെട്ടിട്ടുണ്ട് എന്നുള്ളതു നിരാക്ഷേപമായ ഒരു കാൎയ്യംതന്നെ. അബ്രാഹം മല്പാൻ ആരംഭിച്ചു, പ്രസിദ്ധനും സമൎത്ഥനും ആയ മാത്യൂസ മെത്രാപ്പോലീത്താ എന്ന ദേഹം സംരക്ഷിച്ചു വളൎന്നതായ മെത്രാങ്കക്ഷിതം—ഇൻഡ്യയ്ക്കു ഇല്ലെന്നു വച്ചിരിക്കുന്നതും നൂതനവ്യവസായങ്ങൾ ഉണ്ടാകുന്നതിനു അത്യാവശ്യം ആയതും ആയ കാൎയ്യപ്രാരംഭപാടവം കേരള സുറിയാനികൾക്കു ഏതാനും ഒരളവിലെങ്കിലും ഉണ്ടെന്നുള്ളതിന്റെ ഒന്നാംതരം ഒരു സൎട്ടിഫിക്കേറ്റായി ഇന്നും ജീവനോടുകൂടെത്തന്നെ വൎത്തിക്കുന്ന മെത്രാങ്കക്ഷിതം—എന്ന വിശ്വാസത്തെ ക്രമശഃ ക്രമശഃ ക്രമീകരിക്കുന്നതിനു നമ്മുടെ സഭാനായകന്മാൎക്കുണ്ടായ മനഃക്ലേശത്തിന്റെ തുംഗതരംഗപരമ്പരയെ, വിജയസ്തംഭാരോഹണം പ്രമാണിച്ചു കെട്ടപ്പെട്ട ഒരു സോപാനപരമ്പരയായിട്ടാണല്ലൊ, സുറിയാനിസഭാനുഗമനം ചെയ്യുന്ന ജനസാമാന്യം കരുതിപ്പോരുന്നതു. ഒരു സമുദായത്തിന്റെ വൎദ്ധമാനമായ ശ്രേയസ്സിനു ആധാരങ്ങളായ വിവിധപ്രവാഹങ്ങളെ നയിക്കാനും പരിഷ്കരിക്കാനും ആവശ്യങ്ങളായ സൽബുദ്ധിയും പഠിപ്പും പാടവവും തികഞ്ഞ പല യോഗ്യന്മാർ നമ്മുടെ സമുദായത്തിൽ യഥാകാലം എഴുന്നീല്ക്കാൻ ഇടയാക്കിയ ദൈവാനുഗ്രഹം, കഴിഞ്ഞ ഒരു അമ്പതു വൎഷകാലത്തെ സുറിയാനി സഭാചരിത്രത്തിന്റെ എല്ലാ പ്രധാന ഘട്ടങ്ങളിലും വിസ്മയനീയമാകുംവണ്ണം പ്രശോഭിക്കുന്നുണ്ടു. മെത്രാങ്കക്ഷിതത്തിന്റെ പ്രാബല്യനിമിത്തം കേവലം ഏതദ്ദേശ്യങ്ങളായ സുറിയാനിസമുദായ വ്യവസായങ്ങൾ ക്ഷീണബലങ്ങളായി ഭവിക്കുകയും കേരള സുറിയാനിസമുദായത്തിന്മേലുള്ള അന്ത്യോഖ്യസിംഹാസനത്തിന്റെ അധികാരത്തെ ഒരു പ്രത്യക്ഷ മുദ്രമൂലം പ്രദൎശിപ്പിക്കുക ആവശ്യമായി വരികയും ചെയ്തു, അവസ്ഥരത്തിൽ, സുറിയാനിസമുദായ ജീവന്റെ വളൎച്ചയേയും അഭിവൃദ്ധിയേയും സൂചിപ്പിച്ചുകൊണ്ടു ഉദിച്ചുയൎന്ന നക്ഷത്രമായ ദിവ്യശ്രീ. പുലിക്കോട്ടിൽ യോസേപ്പുകത്തനാർ അവൎകളെ, ആച്ഛാദിച്ചിരുന്ന ധനദൌൎല്ലഭ്യം എന്നകാർമേഘത്തെ ദൂരീകരിച്ചു, ധനംകൊണ്ടും വചനംകൊണ്ടും പ്രോത്സാഹനം ചെയ്തു കാലാനുകൂലപ്രാഭവശ്രീമാൻ പനയ്ക്കൽ ഈയ്യപ്പൻ അവൎകളുടെ പ്രവൃത്തിയുടെനന്മ—ഉണക്കവൃക്ഷത്തിനു ഹിമകണങ്ങൾ എന്നതുപോലെ—സുറിയാനി സമുദായത്തിനു ചെയ്തതെന്തെന്നു ഇന്നും അനുഭവവേദ്യമായിരിക്കുന്നു.

സുറിയാനി സമുദായോപദേശങ്ങളിൽ അന്യമതോപദേശപ്രവേശം ചെയ്യിക്കാൻ ഇടയുണ്ടായിരുന്ന ശക്തികൾക്കു എതിരായി ഒരു കൈകണ്ട ഔഷധമായിരിപ്പാൻതക്കവണ്ണം, വൈദികന്മാരെ സഭാമാർഗ്ഗത്തിൽ നയിച്ചു വിദ്യാഭ്യാസം ഇടവിടാതെ ചെയ്യിക്കുന്നതിനു ആവശ്യമായ വൈദികവിദ്യാ പാടവം സമ്പാദിച്ചിരുന്ന അംഗങ്ങൾ തുടരെത്തുടരെ വാണിരുന്ന പ്രസിദ്ധമായ കോനാട്ടു കുഡുംബവും—ഈ കുഡുംബത്തിന്റെ വ്യാപാരങ്ങളുടെ ഒരു ആന്തരികഫലമായിരിക്കും, വടക്കുള്ള സുറിയാനി സമുദായം ഇന്നും സുറിയാനി സമുദായ പന്ഥാവിൽ നിന്നും വ്യതിയാനം ചെയ്യാതെ സ്ഥിരപ്രതിഷ്ഠമായി കാണുന്നതിന്റെ ഒരു പ്രധാന കാരണം—ഉത്സാഹവാനായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്തു മലയാളത്തു മടങ്ങി എത്തിയശേഷം, ജനസ്വാധീനം ധനസ്വാധീനം എന്നിതുകളുടെ ന്യൂനത നിമിത്തം കുഴങ്ങിയ അവസരത്തിൽ കന്യാകുമാരിമുതൽ ഗോകർണ്ണംവരെ ഈ തിരുവിതാംകൂർ, കൊച്ചി, മലബാർ ഒന്നാകെ ഇട്ടിളക്കി ഭൂമി കുലുക്കിക്കൊണ്ടിരുന്ന പ്രബലനും പ്രസിദ്ധനുമായ ക്യൂൻവൈട്ടു അവർകളുടെ രംഗപ്രവേശവും ചൊടിയുള്ള ആലോചനയും സുറിയാനിസഭയ്ക്കു എത്ര മധുരമായിരുന്നു എന്നു, അസഹായമായ ആ കാലത്തു ദുർന്നിവാരങ്ങളായ സമുദായ വിപത്തുകളിൽ പരിചയിച്ചു ഇപ്പോൾ ജീവിച്ചിരിക്കുന്ന കാര്യാകാര്യ വിവേകമുള്ള ഏതാനും വൃദ്ധന്മാർക്കു മാത്രം അറിയാം.

(തുടരും).

---

## സഭാതാരകയുടെ പനിപ്പിച്ചു.

അന്ത്യോഖ്യാ പാത്രിയർക്കീസു വേഷധാരിയാണെന്നു യാക്കോബായക്കാരുടെ ചങ്കു തുളയ്ക്കുന്നതെന്നുള്ള നാമത്തോടുകൂടി താരക വെച്ച വെടി ലാക്കു തെറ്റി താരകയുടെയും അപ്പച്ചന്മാരുടെയും ശങ്കിനുതന്നെ കൊള്ളുകയും അതോടുകൂടി എന്റെ വെടി ഏൾക്കയും ചെയ്തപ്പോൾ എം. എൻ. ഒ. തൽക്ഷണം വീണിരിക്കുന്നു. നാഡി പിടിച്ചു നോക്കിയിട്ടു ജീവലക്ഷണങ്ങളൊന്നും കാണുന്നില്ല. താരകാധിപർ ചത്തിട്ടില്ല. കിടന്നു പിടയ്ക്കുന്നതായിട്ടു കാണുന്നു.

പാത്രിയർക്കാസ്ഥാനം താരകാപേനായുടെ ഒരു തിരിപ്പുകൊണ്ടു അസാധുവാക്കാമെന്നു വിചാരിച്ച ഇവരുടെ ശുദ്ധഗതി ദയനീയംതന്നെ. ഭോഷൻ മുതുകത്തു കൊട്ടുകൊള്ളുമ്പോൾ മാത്രമെ അറികയുള്ളു എന്നു പഴമന്മാർ പറഞ്ഞിരിക്കുന്നതു കാര്യമറിയാതെയല്ലല്ലൊ. ഓടിച്ചാൽ കിട്ടിയില്ലെങ്കിൽ വീട്ടിൽ കൊട്ടത്തെക്കാണ

മെന്നു വിളിച്ചു പറയുന്നതുപോലെ തങ്ങൾ തോററിട്ടില്ലെന്നു കാണിപ്പാൻവേണ്ടി താരകയും പത്രികയും കൂടി കൂട്ടിവായിക്കണമെന്നും അതിലേക്കു രണ്ടും കൂട്ടി പുസ്തകമായി അച്ചടിക്കാൻ പോകുന്നു എന്നും പ്രശംസ പറഞ്ഞുംകൊണ്ടു തക്കത്തിൽനിന്നു താരക പിന്നോക്കം ഓടിയിരിക്കുന്നു. രണ്ടു പത്രങ്ങളിലും കണ്ടതു തന്നെയാണല്ലൊ പുസ്തകമാക്കാൻ പോകുന്നതു. പുസ്തകരൂപത്തിൽ ഇറങ്ങുമ്പോൾ ബാവായുടെ സ്ഥാനം താഴെ പോകുമെന്നു പറഞ്ഞാൽ അതു വിശ്വസിപ്പാൻ തക്കവരാണൊ ഈ ഇരുപതാം നൂററാണ്ടിലുള്ളവർ? രണ്ടുംകൂടി വായിച്ച ചില മഹാന്മാരുടെ അഭിപ്രായം വെളിയിൽ വന്നുകഴിഞ്ഞിരിക്കുന്നു. ദൃഷ്ടാന്തമായി പാത്രിയർക്കാസ്ഥാനത്തെക്കുറിച്ചുള്ള താരകയുടെ വാദം അസ്ഥാനത്തിലായി എന്നു റെവറണ്ട പാൽമർസായ്പു അവർകൾ ഈയിടെ ഒരു സ്നേഹിതനോടു പറകയുണ്ടായി. അതുപോലെ വേറെ പല മഹാന്മാരുടെ അഭിപ്രായങ്ങളും വെളിക്കിറങ്ങിയിട്ടുണ്ടു്. ഇനി പുസ്തകരൂപത്തിൽ ഇറങ്ങുമ്പോൾ ബൈണ്ടിന്റെ ഭംഗികൊണ്ടൊ തങ്കരേഖകൾകൊണ്ടൊ ഈ മഹാന്മാരുടെ അഭിപ്രായം മറിയുമെന്നായിരിക്കും താരകയുടെ മനോഗതം. ആ വകയ്ക്കു ഇടവകപ്പത്രിക പണം കൊടുക്കണമെന്നു താരക ആവശ്യപ്പെട്ടതായി പറയുന്നു. ഡി. വി. പ്രെസിൽ ജോലിയില്ലാത്ത കുറവു നികത്തുന്നതിനും താരകാധിപക്കു പണം സമ്പാദിക്കുന്നതിനും പത്രിക പണംകൊടുക്കുമെന്നു വിചാരിച്ചതും ആശ്ചര്യം തന്നെ. പുസ്തകരൂപത്തിൽ ബൈണ്ടിന്റെ ഭംഗി കാണിച്ചു വായനക്കാരുടെ അഭിപ്രായം മറിക്കാമെന്നു വിചാരിക്കുന്നെങ്കിൽ അതു താരകയുടെ ആവശ്യമാണു്. തന്നത്താൻ ചിലവു ചെയ്യായെ ഉള്ളൂ എന്നാണ എന്റെ മതം.

ഏതായാലും താരക ഈ വീഴ്ചപരാക്രമം കാണിച്ചതുകൊണ്ടു നവീകരണത്തിനും നവീകരണനേതാക്കന്മാൎക്കും ലോകമെങ്ങും ഒരു വിശേഷ കീൎത്തിയുണ്ടാവാൻ ഇടയുണ്ടു. രാജാകന്മാരുടെ പ്രവേശംകൊണ്ടു മേല്പട്ടക്കാരുടെ സ്ഥാനം അസാധുവായിപ്പോയി എന്നുള്ള താരകായുക്തി കാണുമ്പോൾ ലോകത്തിൽ എവിടെയുമുള്ള മേല്പട്ടക്കാരെല്ലാം ഒന്നു ഞെട്ടാതിരിക്കയില്ല. റോമ്മാ പാപ്പാ, കാന്റർപുരി ആർച്ചുബിഷോപ്പ്, ഗ്രീക്ക അമ്മനായ മുതലായ കിഴക്കൻ പാത്രിയൎക്കീസന്മാർ, റഷ്യായിലെ വൈദികന്മാർ, എന്നുവേണ്ടാ ലോകത്തിലുള്ള സകല മേല്പട്ടക്കാരും തങ്ങളുടെ അഭിഷേകം ശരിയാക്കുവാൻ എന്തു മാൎഗ്ഗമുള്ളൂ എന്നു തിരക്കാതിരിക്കയില്ല. സ്ഥാനസാധുത്വമുള്ളവരായി രണ്ടു മേല്പട്ടക്കാരെ ലോകത്തിൽ ഉള്ളൂ എന്നും അവർ ഇണ്ട്യയുടെ തെക്കുപടിഞ്ഞാറെ കോണിൽ മാരാമണ്ണു ഒരു മേടയുടെ ഒഴിവാരത്തിലാണു് സ്ഥിതി ചെയ്യുന്നതെന്നും അറിയുമ്പോൾ ഇവരോടു ശരിയായ സ്ഥാനം സ്വീകരിപ്പാൻ സകല

മേല്പട്ടക്കാരും ഇങ്ങോട്ടു യാത്ര തിരിക്കയൊ ഈ രണ്ടു മഹാന്മാരെ അങ്ങോട്ടു എഴുന്നെള്ളിച്ചുകൊണ്ടുപോകയൊ ചെയ്യാതിരിക്കയില്ല. റോമ്മാ, കാൻറർബ്യുരി, ഈ അദ്ധ്യക്ഷന്മാരുടെ അന്തസ്സിനു ഇങ്ങോട്ടു വരുന്നതു കുറെ പോരാഴ്മയാണെന്നു തോന്നി അങ്ങോട്ടു ക്ഷണിപ്പാനാണ എളുപ്പം. കിഴക്കൻ പാത്രിയർക്കീസന്മാർ നിർദ്ധനന്മാരാകകൊണ്ടു ഇങ്ങോട്ടു തന്നെ വന്നേക്കാം. കപ്പൽയാത്ര ചെയ്വാനു നവീകരണതലവന്മാർക്കു സുഖമില്ലാത്തതുകൊണ്ടും ചെന്നു സ്ഥാനം കൊടുക്കുന്നതു തങ്ങളുടെ അന്തസ്സിനു കുറവാകകൊണ്ടും പാപ്പായൊ ആർച്ചുബിഷോപ്പൊ ആരുതന്നെയായാലും ഇവിടെ വന്നു കുമ്പിടണമെന്നു നവീകരണക്കാർ ശാഠ്യം പിടിച്ചേക്കാമെന്നു വിചാരിക്കാൻ ന്യായമുണ്ടു്. നവീകരണ തലവന്മാരുടെ കുപ്പായം ഊരിച്ചു അവരെ മുണ്ടുടുപ്പിച്ചുവിടണമെന്നു താരകയ്ക്കുണ്ടായിരുന്ന ആഗ്രഹം ഇതുവരെ സാധിക്കയില്ലന്നുവരാം. താരകയുടെ ഈ ഉദ്ദേശത്തിനു വിരോധമായി നവീകരണ തലവന്മാർക്കു ഒരു പടി ഉയർച്ചയാണുണ്ടാകുന്നതു എന്നു പറവാൻ സംശയം വല്ലതുമുണ്ടൊ. പാപ്പാമുതൽ ലോകത്തിലെ സകല മേല്പട്ടക്കാരും മാരാമണ്ണെ മേടയുടെ മുറ്റത്തു വന്നു ഞങ്ങൾക്കു ശരിയായ സ്ഥാനം തരണമെ എന്നു കിഞ്ചി അപേക്ഷിക്കുമ്പോൾ ഉയർച്ചയല്ലാതെ എന്തനെ താഴ്ച വരും? മുണ്ടുടുപ്പിക്കാൻ ചെയ്യു താരകാശ്രമം ഇങ്ങനെ അവസാനിക്കുമ്പോൾ താരകയ്ക്കു കുറെ ഇച്ഛാഭംഗം ഉണ്ടാകാതിരിക്കയില്ല. ഹെ! അതു കൂട്ടാക്കണ്ടാ. സമർത്ഥനായ നമ്മുടെ താരകാധിപർ അതിനു പ്രതിവിധി കണ്ടിട്ടുണ്ടു. അതു മറ്റൊന്നുമല്ല. ഏറെ മൂത്താൽ ഇടവകപ്പത്രികയിലെ ഉപന്യാസങ്ങൾ തർജ്ജമ ചെയ്തു അങ്ങോട്ടു കാണിച്ചുകൊടുക്കും. അപ്പോൾ ബന്ധപ്പെട്ടുവരുന്ന മേല്പട്ടക്കാരെല്ലാം മിണ്ടാതെ പറയാതെ മടങ്ങും, അപ്പോൾ നവീകരണ തലവന്മാർ മുണ്ടുടുക്കേണ്ടതായിവരികയും താരകയുടെ അഭിലാഷം സാധിക്കയും ചെയ്യും.

ഇനി താരകയുടെ പനിപ്പിച്ചിന്റെ ശീലം സുഖപ്പെടുത്തുവാൻ മുൻ കഷായത്തിനു പുറമെ ഒരു തൈലം കൂടെ ഞാൻ താഴെ കുറിക്കുന്നു.

പാത്രിയർക്കാസനത്തെക്കുറിച്ചുള്ള തർക്കം വിട്ടേച്ചു ഇടവകപത്രികാധിപർ മനസ്സാക്ഷിയില്ലാത്ത ആൾ ആണെന്നു കാണിപ്പാനാണല്ലൊ താരക ഈ പ്രാവശ്യം ചെയ്തിരിക്കുന്ന ശ്രമം. വാദപ്രതിവാദങ്ങൾക്കു വിഷയമായ സംഗതിയെക്കുറിച്ചു താരകയ്ക്കു സമാധാനമില്ലന്നായപ്പോൾ ലേഖനകർത്താക്കന്മാരുടെയും പ്രസിദ്ധകന്മാരുടേയും കുറ്റം കണ്ടുപിടിക്കാൻ ശ്രമിക്കയാണു. ഇതിനു താരകയെ ഞാൻ കുറ്റം വിധിക്കുന്നില്ല. എത്ര തോറ്റാലും തോൽവി സമ്മതിക്കുന്നവർ ചുരുക്കമാണു്. അടിയിൽ വീണാലും കാലു മീതെ

വെക്കണമെന്നു വിചാരിക്കുന്നതു മനുഷ്യസ്വഭാവമാണ. ആ സ്ഥിതിയിലും വല്ലതുമൊന്നു പറയാതെ എങ്ങനെയാണ പിൻമാറുന്നതു. അതിനുവേണ്ടി പത്രാധിപരെ ഒന്നശകാരിച്ചുകളയാമെന്നുവെച്ചതു നിങ്ങൾക്കു തൃപ്തികേടായിരിക്കാമെങ്കിലും താരകാധിപരുടെ മനസ്സിനു സമാധാനമുണ്ടാകുമല്ലോ എന്നോക്കുമ്പോൾ അതു ഒരു വിധത്തിൽ ക്ഷന്തവ്യമായിരിക്കും. എങ്കിലും രണ്ടു വാക്കു പത്രികാധിപർക്കു വേണ്ടി പറവാൻ എന്നെ അനുവദിക്കണമെന്നപേക്ഷിക്കുന്നു.

മനസ്സാക്ഷിയില്ലായ്മയ്ക്കു താരകയുടെ പ്രഥമത്തെ ലക്ഷ്യം കൊച്ചുമത്തായി എന്നു പേർ വെച്ചു പത്രികയിൽ എഴുതിയിരിക്കുന്ന ലേഖനം കൃത്രിമമാണെന്നും അങ്ങനെ ഒരാൾ നവീകരണത്തിൽ ഇല്ലെന്നുമാണ. അയാളുടെ വീട്ടുപേരും മറ്റും വെളിപ്പെടുത്താൻ നിങ്ങളോടു താരക ആവശ്യപ്പെട്ടിട്ടു അറിയിക്കാഞ്ഞതു നിങ്ങളുടെ മനസ്സാക്ഷിയില്ലായ്മയ്ക്കു ഒരു ലക്ഷ്യമാണത്രെ. വീട്ടുപേർ മുതലായതു യാക്കോബായക്കാരായ രണ്ടുമൂന്നു ബി. എ. ബി. എൽകാർ വഴിയായി അറിയിച്ചാൽ മതിയെന്നും താരക ദയവായി സമ്മതിക്കുന്നുണ്ടു. ഇതു വായിക്കുമ്പോൾ ഞാൻ പൊട്ടിച്ചിരിച്ചുപോകുന്നു. പത്രത്തിലേക്കു എഴുതുന്ന ലേഖകന്മാരെ അവരുടെ സമ്മതത്തിൽ അധികമായി വെളിപ്പെടുത്തുന്നതു പത്രാധിപധർമ്മമല്ലെന്നും ക്രിമിനാൽശിക്ഷ അനുഭവിക്കേണ്ടിവന്നാലും ലേഖകന്മാരുടെ സമ്മതം കൂടാതെ അവരെ വെളിപ്പെടുത്തുന്നതു നീചത്വമാണെന്നും മനസ്സിലായിട്ടില്ലാത്ത ഒരാളാണ താരകാധിപർ എന്നു ഇപ്പോൾ വെളിപ്പെടുത്തിയിരിക്കുന്നു. പത്രികാധിപരെ നീചകൃത്യത്തിൽ വീഴിക്കണമെന്നുള്ള ദുഷ്ടവിചാരത്തോടു കൂടി താരക കൊണ്ടുവന്ന കുടുക്കിൽ വഴിപ്പെടാഞ്ഞതാണ നിങ്ങളുടെ മേൽ കൊണ്ടുവന്നിരിക്കുന്ന പ്രഥമത്തെ മനസ്സാക്ഷിയില്ലായ്മ. താരക മദ്ധ്യസ്ഥന്മാരാക്കിയിരിക്കുന്ന ബി. എ. കാരും ബി. എൽ കാരും ഈ അബദ്ധത്തിനു വഴിപ്പെടുന്നവരാണെന്നു ഞാൻ വിചാരിക്കുന്നില്ല.

നിങ്ങളുടെ മനസ്സാക്ഷിയില്ലായ്മയ്ക്കു താരക കാണിച്ചിരിക്കുന്ന രണ്ടാമത്തെ ലക്ഷ്യം പത്രികയിൽ പറഞ്ഞിരിക്കുന്ന ഒരു ഉപമയിൽ ഉപമയും ഉപമേയവും തമ്മിൽ സംബന്ധമില്ലെന്നുള്ള ഒരു കട്ടിത്തയുക്തിയാണ. അതുതന്നെയാണ പത്രികയുടെയും ഉദ്ദേശം. ഉപമയും ഉപമേയവും തമ്മിൽ സംബന്ധമില്ലാത്ത സമ്പ്രദായത്തിലാണ താരകായുക്തി എന്നു കാണിക്കാനാണ് ആ ഉപമ പ്രയോഗിച്ചതു.

ഇനി താരകയുടെ അവസാന ലക്ഷ്യം പണ്ടു പണ്ടേ തന്നെ പത്രികയും മിത്രവുമായി നടന്ന വാദത്തിൽ യാക്കോബ്ബ്യർ മോനോഫിസായക്കാർ അല്ലെന്നുള്ളതിനു നിങ്ങൾ എൻസൈക്ലോപീഡി

യാ കൃത്രമമായി ലക്ഷ്യമാക്കി എന്നാകുന്നു. അന്നത്തെ തൎക്കമെന്താണന്നും എന്തു പ്രകരണ ലക്ഷ്യം കാണിച്ചതെന്നും പറയാതെ ഈ യുക്തി ഇപ്പോൾ ചിലവാകുന്നതല്ല. അന്നത്തെ തൎക്കം എനിക്കു ഏകദേശം ഓൎമ്മയുണ്ടു. "മോനൊഫിസായ" എന്ന പദത്തെ സംബന്ധിച്ചല്ല, ആ പദത്തിനു മിത്രം മുതൽപേർ കൊടുത്തിരുന്ന അൎത്ഥത്തെക്കുറിച്ചായിരുന്നു തൎക്കം. "മോനൊഫിസായ" എന്നൊ "ത്രിഫുസായ" എന്നൊ എന്തു പേരു കല്പിച്ചാലും വിരോധമില്ലെന്നും അതിനു മിത്രം തന്റെ വായനക്കാരെ ധരിപ്പിക്കുന്ന അൎത്ഥത്തിൽ യാക്കോബ്യർ മോനൊഫിസായക്കാർ അല്ലെന്നും അതിലേക്കു എൻസൈക്ലോപിഡിയാ ലക്ഷ്യമാണെന്നുമായിരുന്നു അന്നത്തെ തൎക്കത്തിന്റെ ചുരുക്കം. അതിനു എൻസൈക്ലോപിഡിയാ ഇന്നും ലക്ഷ്യം തന്നെയാണ്.

വാസ്തവം പറഞ്ഞാൽ മനസ്സാക്ഷി ഇല്ലായ്മയെ പ്രത്യക്ഷീകരിച്ചിരിക്കുന്നതു താരകാധിപരാണു. ആളിനെ ആക്ഷേപിക്കണമെന്നല്ലാ കാൎയ്യഭാഗം പിടിച്ചു വാദിക്കണമെന്നാണു പത്രികയുടെ ഉദ്ദേശ്യം. കാൎയ്യഭാഗത്തിൽ തോററപ്പോൾ അത്താടിയിൽ തോററതിനു അമ്മയോടു എന്നു പറയുംപോലെ പത്രാധിപക്കൊ ലേഖകനൊ എന്താണു കുററം പറയാനുള്ളതെന്നു താരക തപ്പിത്തുടങ്ങിയിരിക്കുന്നു. അതുകൊണ്ടു താരകയുടെയും കൂട്ടരുടെയും മനസ്സാക്ഷിയില്ലായ്മയ്ക്കു രണ്ടു മൂന്നു ലക്ഷ്യം താഴെ പറഞ്ഞുകൊള്ളുന്നതു പത്രികയുടെ തത്വത്തിനു ചേൎന്നതല്ലെന്നൊ മററൊ പറഞ്ഞു വിട്ടുകളയരുതെന്നു പത്രാധിപരോടു ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

൧. വാദവിഷയം വിട്ടേച്ചു പത്രാധിപരുടെ കുററം തപ്പുന്നതു തന്നെ മനസ്സാക്ഷിക്കനുരൂപമാണൊ?.

൨. എം. എൻ. ഓ. എന്ന പേർ വച്ചു പ്രസിദ്ധപ്പെടുത്തിയ താരകാലേഖനത്തിൽ താരകയ്ക്കു സംബന്ധമില്ലെന്നു പറയുന്നതു മനസ്സാക്ഷിക്കു അനുസരണമാണൊ?.

൩. ആ ലേഖനകൎത്താവു മിസ്റ്റർ ദാനിയേൽ അല്ലെന്നു സത്യത്തിന്മേൽ പറയാമൊ?.

൪. പത്രലേഖകന്മാരുടെ പേർ അവരുടെ സമ്മതം കൂടാതെ വെളിപ്പെടുത്തുവാൻ പാടില്ലെന്നുള്ള പത്രധൎമ്മം അറിഞ്ഞുകൂടാത്ത മടയന്മാരിൽ ഒരാൾ അല്ലാ സമൎത്ഥനായ താരകാധിപർ എന്നു ആരും സമ്മതിക്കും. ആ സ്ഥിതിക്കു മിസ്റ്റർ കൊച്ചുമത്തായി അവർകളുടെ വിവരണം മുഴുവൻ അറിയാൻ ആവശ്യപ്പെട്ടതും അദ്ദേഹത്തിനു സമ്മതമില്ലെന്നു എഴുത്തുമൂലം അറിവു കൊടുത്തിട്ടും ആ ഭാഗം പ്രസ്ഥാവിക്കാതെ ചില യോഗ്യന്മാരെ മദ്ധ്യസ്ഥന്മാരായി കല്പിച്ചുംകൊണ്ടു വീണ്ടും ആവശ്യപ്പെടുന്നതും സാധു

കളായ വായനക്കാരെ തെററി ധരിപ്പിക്കുന്നതിനൊ പത്രികാധിപരെ കുടുക്കിൽ അകപ്പെടുത്തുന്നതിനൊ ആണെന്നു സ്പഷ്ടമാകുന്നു, ഈ ആൾക്കു മനസ്സാക്ഷിയുണ്ടൊ?.

൫. "യൌസേപ്പുമെത്രാൻ എന്നു പേർ പറഞ്ഞുവരുന്ന യോസേപ്പു എന്നയാൾ" എന്നു പറയുന്നതു മര്യാദകേടാണെന്നു അറിഞ്ഞുംകൊണ്ടാണു അങ്ങിനെ എഴുതിയതെന്നു താരക ഇപ്പോൾ സമ്മതിക്കുന്നു. അപ്പോൾ മനസ്സാക്ഷിയ്ക്കു വിരോധം പ്രവൃത്തിച്ചതു ആരാണു?.

ഇങ്ങനെ താരകയുടെയും കൂട്ടരുടെയും മനസ്സാക്ഷി ഇല്ലാഴ്മയ്ക്കു വളരെ ലക്ഷ്യങ്ങൾ പറയാം. ആ ഭാഗം പിടിച്ചു വാദിക്കണമെന്നൊ താരകാധിപരുടെ അയോഗ്യതയെ കാണിക്കണമെന്നൊ എല്ലും തൊലിയും മാംസവുമുള്ളവർ അതിനു മദ്ധ്യസ്ഥത വഹിക്കണമെന്നൊ എനിക്കാവശ്യമില്ല. ഏതു കള്ളപ്പേർ വെച്ചാലും എനിക്കു വിരോധമില്ല. ലേഖനത്തിലെ സംഗതികൾ സാധുവോ അസാധുവോ എന്നു പരിശോധിക്കണമെന്നേ എനിക്കാവശ്യമുള്ളു. നേരെ മറിച്ചു സംഗതിയിൽ തോൽക്കുമ്പോൾ എഴുത്തുകാരനെ തിരക്കി ഊഹിച്ചുകൊണ്ടു കുറെ ശകാരിക്കുന്നതു താരകയുടെ തത്വമാണു. അപ്പോൾ മനസ്സാക്ഷിയില്ലായ്മ എന്ന കുടുക്കിൽ താരകാധിപർ വീഴുന്നതു ആശ്ചര്യവുമല്ല.

പല വെടികൾ പൊട്ടുന്ന ഒരു റിവോൾവർ നിറച്ചുംകൊണ്ടിരുന്നിട്ടു അതെല്ലാം ഒഴിക്കാൻ താരക എന്നെ സമ്മതിക്കാത്തതു എനിക്കു സങ്കടമാണു. അദ്ദേഹം താളം ചവുട്ടി പിന്നോക്കം മാറാൻ എനിക്കു നല്ല സമ്മതമില്ല. അതുകൊണ്ടു താഴെ പറയുന്ന ചോദ്യങ്ങൾക്കു താരക മറുപടി പറഞ്ഞേച്ചു പോകണമെന്നു ഞാൻ വീണ്ടും ആവശ്യപ്പെടുന്നു.

൬. വല്ല കാരണത്താലും മേല്പട്ടസ്ഥാനം അസാധുവാകുമൊ? ആകുമെങ്കിൽ പൊതുവിൽ മേല്പട്ടസ്ഥാനത്തെ അസാധുവാക്കുന്ന കാരണങ്ങൾ എന്തെല്ലാം?.

൭. ആ കാരണങ്ങൾ സ്ഥാനത്തെ അസാധുവാക്കുന്നവയാണെന്നുള്ളതിനു ആധാരം എന്തു?.

൮. ഈ കാരണങ്ങൾ മറ്റു സഭയിലെ സ്ഥാനികൾക്കു ചേരുമെങ്കിൽ അവരും വേഷധാരികളാണോ?.

കെ. എം. സി.

---

## കണ്ടനാട്ടു പള്ളി.

എന്റെ പത്രാധിപർ സാർ അവർകളും മാന്യവായനക്കാരുമെ! എനിക്കു കുറെ കാലത്തേക്കു മുമ്പു പിടിപെട്ടു തീരാതെയിരുന്ന ദുഃഖനിവാരണത്തിങ്കലുള്ളതായ സന്തോഷത്തെ നിങ്ങളെക്കൂടി അറിയിക്കുന്നതു അനുചിതമായിരിക്കയില്ലെന്നുള്ളതിനാൽ പ്രസ്തുതവിഷയത്തെ പറയുവാൻ ആരംഭിക്കുന്നു

പ്രിയരെ! ഞാൻ പുരാതന കാലം മുതൽ അംഗഭംഗം കൂടാതെ മക്കളുടെ ഉത്സാഹം നിമിത്തം എന്നെ ഒരുവിധം അലംകൃതയാക്കി സംരക്ഷിച്ചുപോരുന്നതായ കാലത്തു വളരെ കേമമായിട്ടു ഒന്നുയർത്തേണമെന്നും, അതിമനോഹരമായിട്ടു അലങ്കരിക്കേണമെന്നും ഉള്ള അത്യാശയിൻപേരിൽ തല (മദ്ബഹ) പൊളിച്ചു പണിയും ആരംഭിച്ചു. അതോടനുസരിച്ചു തന്നെ എന്റെ നാമകരണവും ചെയ്തു വളർത്തിക്കൊണ്ടുവരുന്നതായ "സെൻറുമേരീസ്കൂൾ" എന്ന പള്ളിക്കൂടവും ഒന്നു പുതുക്കരണം ചെയ്വാൻ ആരംഭിച്ചു. ഇപ്രകാരം ഇപ്പണികൾ രണ്ടും ശരിക്കു നടന്നുവരും മദ്ധ്യേ നമ്മുടെ വൈരിയായ സാത്താന്നു മഹാവലിയ വ്യസനം ഉണ്ടായി ഇതിനെ ഉന്മൂലനം ചെയ്യുവാനുള്ള യന്ത്രങ്ങളും മറ്റും ആലോചിച്ചുവരും വിഷയത്തിങ്കൽ പ്രസ്തുത സ്കൂളിന്റെ ആവശ്യാർത്ഥം കുറെ കടിലാസ്സും അന്നത്തെ മാനേജർ പള്ളിവക പണം കൊടുത്തു വാങ്ങിക്കുകയും തന്മൂലവും മറ്റു ചില സംഗതികളാലും പരസ്പരം സ്വല്പാല്പമായ രസക്ഷയങ്ങൾക്കു വിഷയീഭവിക്കുകയും ചെയ്തു.

എന്നാൽ വഴക്കുകളെ ഉത്ഭവിപ്പിക്കുവാനായിട്ടു നോക്കിപ്പാർത്തുകൊണ്ടിരിക്കുന്നവനായ സാത്താൻ ഇതൊരു തക്കയവസ്സരമെന്നുറച്ചു പലരിലും അവൻ പ്രവേശിച്ചു രണ്ടുഭാഗമായി തിരിപ്പിച്ചതിൽ ഒരു ഭാഗം മദ്ബഹായും പള്ളിക്കൂടവും പണിയണമെന്നും എന്നാൽ ഭാരം കുറഞ്ഞതായ പള്ളിക്കൂടത്തിന്റെ പണി മിക്കവാറും കഴിഞ്ഞിരിക്കുന്നതിനാൽ അതു തീർത്തതിനുമേൽ മദ്ബഹാ പണിയാമെന്നും, തദ്വിപരീതമായി പള്ളിവക പള്ളിക്കൂടം കൊണ്ടുള്ള ആവശ്യം മിക്കവാറും സാധുക്കളായവരുടെ വിദ്യാഭ്യാസവിഷയത്തിലേക്കു വേണ്ടിയാണെന്നും തദനുസരണം അവർ പഠിച്ചു അറിവുള്ളവരായിത്തീർന്നാൽ സേവകന്മാർക്കു പ്രയാസമായിവരുമെന്നും നാം ഒരുവിധം സുഖത്തിലിരിക്കുന്നവരാകയാൽ കുട്ടികളെ എവിടെയെങ്കിലും അയച്ചു പഠിപ്പിക്കാവുന്നതുമാകകൊണ്ടു ഇതിനിപ്പോൾ ആവശ്യമില്ലെന്നും മറ്റുമുള്ള തർക്കത്തിൻപേരിൽ രണ്ടിന്റെയും പണി അവസാനിപ്പിച്ചുംവച്ചു വ്യവഹാരക്കോടതി തീർപ്പിനായിട്ടു ഒരുങ്ങി ഇരുഭാഗക്കാരും അവരവരുടെ ശക്തി, വാശി,

സാമത്ഥ്യം, എന്നിത്യാദി വൈഭവങ്ങളെ കാണിച്ചു നന്നായി പ്രബലപ്പെട്ടതിന്റെ ശേഷം നി. വ. ദി. ശ്രീ കല്പായിരിക്കുന്ന തിരുമേനികളെ സമാധാനപാലനത്തിന്നായി കൊണ്ടുവരികയും തദനുസരണം കഴിയുംമട്ടു ശ്രമിച്ചിട്ടും ഒരുപ്രയോജനവും ഉണ്ടാകെ വഴക്കു പൂൎവ്വാധികം വൎദ്ധിക്കുകയാൽ വന്ദ്യ പിതാക്കൾ ഭഗ്നാശയന്മാരായി മടങ്ങിപ്പോകുകയും ഒടുവിൽ വ്യവഹാരം മൂലമുണ്ടായ ജയാപജയത്താൽമാത്രം സമാധാനപ്പെടുകയും ചെയ്തു.

എന്നാൽ എന്റെ അപ്പോഴത്തെ അവസ്ഥയെക്കുറിച്ചു അല്പം ഒന്നു നിരൂപിക്കാം. മക്കളെല്ലാവരുംകൂടി അമ്മയുടെ ശിരശ്ഛേദനവും കഴിച്ചു നഗ്നയാക്കി മഴ, മഞ്ഞു, വെയിൽ മുതലായവകൾ ഏല്ക്കുവാനായി ലൈസൻസ്സും തന്നുംവച്ചു മക്കൾ വകപ്പും ചട്ടവും പഠിക്കുവാൻ പോയതിനാൽ ഞാൻ വളരെ നഷ്ടംതരിഞ്ഞു കഷ്ടപ്പെട്ടുപോയി. എന്നാൽ* തന്മൂലം എന്റെ കുഞ്ഞുങ്ങളിൽ ഓരോരുത്തരായും ചില സമയം ഒന്നിച്ചുകൂടിയും അത്യന്തം വിലപിക്കുന്നതിനും ദുഃഖിക്കുന്നതിനും ഇടയായിട്ടുണ്ടു. ഇപ്രകാരം ഉദ്ദേശം എട്ടുപത്തു വൎഷങ്ങളോളം എന്നെ നഗ്നയാക്കിനിൎത്തി കഷ്ടപ്പെടുത്തിയതിന്റെശേഷം മക്കൾക്കു അമ്മയുടെമേൽ കനിവു് തോന്നുകയും തന്നിമിത്തം ഈ ഭാരമേറിയതായ പണിയെ കാലവിളംബം കൂടാതെ ഇപ്പോളിതാ മികവാറുംതന്നെ നിറവേററിയിരിക്കുന്നു എന്നു വളരെ വളരെ സന്തോഷസമേതം പറഞ്ഞുകൊള്ളുന്നു.

എന്നാൽ ഇപ്പോളെന്റെ തല വളരെ മുഴുപ്പില്ലും ഭംഗിയില്ലാ ആക്കിയിരിക്കുന്നതിനാൽ ഉടലുമായുള്ള ചേൎച്ചയെക്കുറിച്ചു പറയുന്നതായിരുന്നാൽ ഒരുവക തലവലിയ എറുമ്പിന്റെ ആകൃതിക്കു മികവാറും തുല്യപ്പെടുത്താവുന്നതുമാണു്. എന്നാൽ എന്റെ മക്കളുടെ ഇപ്പോഴത്തെ നിലയ്ക്കും സ്ഥിതിയ്ക്കും ഇപ്രകാരം സൌന്ദൎയ്യഹീനയായിട്ടു എന്നെ നിൎത്തുമെന്നു ലേശംപോലും സംശയം എനിക്കില്ല. പക്ഷെ വല്ലകെസ്ഥാനിപിശാശുക്കളുടേയൊ മററൊ ശല്യം നിമിത്തം അല്പം കാലതാമസം വന്നുപോയേക്കുമൊ എന്നോരുശങ്ക. ഐ. ഇനി അങ്ങിനെ ഒന്നുംതന്നെ അത്ര പെട്ടന്നു ഉണ്ടാകയില്ല എന്നുവച്ചാൽ വൈക്കം, പറവൂർ, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിലേക്കുള്ള യാത്രതിരക്കു നിമിത്തം സംഭവിച്ചിരിക്കുന്ന ക്ഷീണവും സുഖക്ഷയങ്ങളും നല്ലതുപോലെ മാറാത്തതുകൊണ്ടും മററും മികവാറും കണ്ണടച്ചുകളഞ്ഞേക്കുകയില്ലയൊ എന്നു വിചാരിക്കുന്നു.

എന്റെ മക്കളെ നിങ്ങളുടെ അടുക്കൽ വന്നുകൊണ്ടിരിക്കുന്നവരായ വഞ്ചകന്മാൎക്കു വിശ്രമിപ്പാൻപോലും സ്ഥലം അനുവദിക്കാതെയും അവരുടെ ദുരാലോചനകൾക്കു ചെവി കൊടുക്കാതെയും ആട്ടി പുറത്തുകളഞ്ഞു സൽസ്വഭാവികളായി നടക്കേണമെന്നു ഞാ

ൻ പ്രത്യേകം ഗുണദോഷിക്കുന്നു. കുഞ്ഞുങ്ങളെ നിങ്ങൾ ബദ്ധശ്രദ്ധന്മാരായിരുന്നു തലക്കുന്ത്രൂപമായി ഉടലും ഭാഗിയാകുന്നതു കൂടാതെ മുൻ പറയപ്പെട്ട സ്കൂളിന്റെ അഭ്യുദയത്തിന്നുവേണ്ടുന്ന മാർഗ്ഗങ്ങൾ അതാതു കൊല്ലം തോറും ക്ലാസുകളെ വർദ്ധിപ്പിച്ചു മറ്റുള്ളവർ സംപാദിക്കുംപോലെയുള്ള ഖ്യാതിയെ നേടേണമെന്നു അത്യഗ്രഹമില്ലെങ്കിൽ പരോപകാരാർത്ഥമായിട്ടുള്ള ഈ സൽപ്രവൃത്തിയിങ്കൽ ഈശ്വരപ്രസാദം നിശ്ചയമായിട്ടും ഉണ്ടാകാതെവരികയില്ലന്നുള്ളതിനാൽ ഇപ്രകാരം ചെയ്യണമെന്നു ഈ പത്രദ്വാര ശുപാർശ്ശി ചെയ്തുകൊള്ളുന്നു.

വിശേഷിച്ചും ഞാൻ അടുത്തുള്ള സഹോദരികളെ അപേക്ഷിച്ചു സ്വത്തിൽ ഒട്ടുംതന്നെ അപ്രധാനമല്ലന്നുള്ള വാസ്തവത്തെ ഞാൻ പറയാതെതന്നെ നിങ്ങൾക്കറിയാമല്ലൊ. അതിനാൽ എന്റെ വസ്തുക്കളെ അനുഭവിച്ചു എനിക്കു വേണ്ടുന്ന ന്യായങ്ങളും പറഞ്ഞുതരുന്നവരായ സാധുക്കളിന്മേൽ നിഷ്ഠൂരന്മാരായ ജന്മികൾ പറയുംപ്രകാരം പാട്ടത്തിൽ കൂട്ടണമെന്നും പലിശയിൽ കുറയ്ക്കണമെന്നും മറ്റുമുള്ള അന്യായഭാരത്തെ ചുമത്താതെയും വന്ദ്യപിതാക്കൾ ന്യായവും സത്യവും അറിഞ്ഞു പള്ളിക്കു യാതൊരു ദോഷവും കൂടാതെ തീരുമാനിച്ചയച്ചിട്ടുള്ളതും അയയ്ക്കുന്നതുമായ കല്പനകളെ മറച്ചുവയ്ക്കാതെയും ഇരുഭാഗക്കാർക്കും കഷ്ടനഷ്ടങ്ങൾ കൂടാതെയും ഉള്ള വിധത്തിൽ കാര്യങ്ങൾ തീരുമാനിക്കണമെന്നു പ്രത്യേകം ഒന്നു ഞാൻ പറഞ്ഞുകൊള്ളുന്നു.

വിശിഷ്യാ "കർത്താവേ കരുണയില്ലാത്തവരായ യജമാനന്മാരുടെ കൈകളിൽനിന്നു ഞങ്ങളെ വിടുവിക്കേണമെ" എന്നു കുർബ്ബാനയിൽ പട്ടക്കാരൻ നാമെല്ലാവർക്കുംവേണ്ടിയും പ്രാർത്ഥിക്കുന്നതിനെക്കുറിച്ചു അല്പം ഒന്നു ആരാഞ്ഞുനോക്കുവിൻ. ഇപ്രകാരം പ്രതിദിനം പ്രാർത്ഥിക്കുകയും തദ്വിപരീതമായി ഞൊടിയിട പ്രവർത്തിക്കുകയും ചെയ്യുന്നതു ദൈവത്തെ കബളിപ്പിക്കുകയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കുഞ്ഞുങ്ങളെ നിങ്ങളുടെ ചെറുപ്പംകൊണ്ടു ഇതൊക്കയും ശാശ്വതമെന്നുള്ള അഹങ്കാരം നിമിത്തമാണു ഇങ്ങിനെ ഒക്കയും ചെയ്യുന്നതു. അതിനാൽ മേലിൽ അപ്രകാരമൊന്നും ചെയ്യാതെ ന്യായമായിട്ടും ചേതമില്ലാത്ത പ്രകാരവും കാര്യങ്ങൾ അവസാനിപ്പിച്ചുകൊള്ളണമെന്നു വാത്സല്യംമൂലം ശാസിച്ചുകൊള്ളുന്നു. ഇപ്രകാരം നിങ്ങൾ ചെയ്യുമ്പോൾ പരമകാരുണ്യവാനായ ദൈവം തന്റെ വലത്തുതൃക്കൈ നീട്ടി നാമെല്ലാവരേയും തക്കംവിനാ രക്ഷിക്കുമെന്നുള്ള എന്റെ പൂർണ്ണവിശ്വാസത്തിൻപേരിൽ സധൈര്യം പറഞ്ഞുകൊണ്ടു തല്ക്കാലം ഉപസംഹരിച്ചുകൊള്ളുന്നു.

എൻ. കേ.

---

## ഞാൻ ആരായാൽ എന്തു?.

ഞാൻ "മാർ തോമ്മാ സമുദായ"ത്തിൽ ഉൾപ്പെട്ടവനാണെന്നു പറഞ്ഞതു ഞങ്ങളുടെ സഭാനായകയായ താരകയ്ക്കു സമ്മതമല്ലെന്നാണു കാണുന്നതു. ഇങ്ങനെ താരകാധിപർ അറിവില്ലായ്മ ഭാവിക്കുന്നതു എന്നെ അറിഞ്ഞുകൂടാഞ്ഞിട്ടല്ലെന്നും ഞങ്ങളുടെ സമുദായത്തിലുള്ള പരമാൎത്ഥികളെ തെറ്റി ധരിപ്പിക്കാൻ ചെയ്യുന്ന ഒരു വിദ്യയാണെന്നു മാത്രെ എന്റെ ബോദ്ധ്യം. അദ്ദേഹത്തിനു എന്നെ അറിയാമെന്നുള്ളതിനു അടുത്ത കാലത്തുണ്ടായ ഒരു തെളിവു ഞാൻ തരാം. പാത്രിയർക്കീസുബാവാ വേഷധാരിയാണെന്നുള്ള ആദ്യലേഖനം താരകയിൽ പുറപ്പെടുവിച്ച ശേഷവും ഇടവകപത്രികയുടെ അടി ചെകിട്ടത്തു കൊള്ളുന്നതിനു മുമ്പും ഞങ്ങളുടെ താരാകാധിപർ നിലത്തുനിന്നു ഒരടി പൊങ്ങി ജയഘോഷത്തോടുകൂടിയിരിക്കുമ്പോൾ ഒരു ദിവസം സന്ധ്യയ്ക്കു അല്പം മുമ്പു ഞങ്ങളുടെ സമുദായത്തിലുള്ള ഒരച്ചന്റെ അടുക്കൽ വന്നു കുരിശു വരയ്ക്കുന്നതു തെറ്റാണെന്നു വാദിച്ചു അച്ചനെ തോല്പിക്കാൻ ഒരു ശ്രമം ചെയ്തു. സമാധാനശീലനും ആരോടും ന്യായം പറഞ്ഞു ബോദ്ധ്യപ്പെടുത്താൻ ശക്തനും സദാ സന്നദ്ധനുമായ അച്ചൻ നമ്മുടെ കൊച്ചുപത്രാധിപരോടു ന്യായം പറയുന്നതിനു പകരം കോപിച്ചു അടിക്കാതെ അടിച്ചോടിക്കുകയാണു ചെയ്തതു. ആ സമയം കുറെ ദൂരെ മാറി ഞാൻ നില്പുണ്ടായിരുന്നു, എന്നെ കണ്ടപ്പോൾ തത്സമയം കിട്ടിയ സമ്മാനം ഞാൻ കണ്ടോ എന്നുള്ള സംശയത്തോടുകൂടെ എന്നെ നോക്കാതെ അദ്ദേഹം നടന്നുകളഞ്ഞു. ഇങ്ങനെയുള്ള ലക്ഷ്യങ്ങൾ കൊടുത്താലും സമ്മതികയില്ലായിരിക്കും. എന്നെ അറികയില്ലെന്നു പറയുന്നതു വാസ്തവംതന്നെയെന്നു വിചാരിച്ചുകൊള്ളാം. അറിഞ്ഞിട്ടുള്ള ആവശ്യം എന്തു?, ഞാൻ പറഞ്ഞ സംഗതികളിൽ വല്ല തെറ്റൊ കുറ്റമൊ ഉണ്ടെങ്കിൽ പറയട്ടെ. മറുപടി പറവാൻ ഞാൻ സന്നദ്ധനാണു. എന്റെ വീട്ടുപേരും ഇരട്ടപ്പേരും അറിയാൻ യാക്കോബായക്കാരായ ചില ബി. ഏ.-ക്കാരെയും ബി. എൽ. ക്കാരെയും താരക മദ്ധ്യസ്ഥന്മാരാക്കിയിരിക്കുന്നതിന്റെ ആവശ്യം മനസ്സിലാകുന്നില്ല. ഞാൻ ആരായാൽ എന്തു? ഞാൻ പറഞ്ഞ സംഗതിയിൽ വല്ല വീഴ്ചയുമുണ്ടെങ്കിൽ നേരെ പറയട്ടെ. നേരെ പരസ്യമായി പറയാൻ പാടില്ലാത്തതാണെങ്കിൽ മാർത്തോമ്മാ സമുദായത്തിലുൾപ്പെട്ട രണ്ടൊ മൂന്നൊ പേർ വിധിക്കട്ടെ. അതിനു ആലപ്പുഴ മുൻസിഫ് രാ. രാ. പി. ജെ. വറുഗീസു ബി. ഏ. ബി. എൽ. അവർകൾ, ഡി. ശ്രീ. വികാരി ജനറാൾ അവർകൾ, മജിസ്ത്രേട്ടു രാ. രാ. കെ. എൻ. അയിപ്പു ബി. ഏ. അവർകൾ, ഇവരെ ഞാനും മദ്ധ്യസ്ഥന്മാരാക്കുന്നു.

കൊച്ചുമത്തായി.

## ഒരു അപേക്ഷ.

മലങ്കര ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

കൊച്ചി സംസ്ഥാനത്തിലെ പ്രധാന പട്ടണങ്ങളിൽ ഒന്നാണ ഈ തൃശ്ശിവപേരൂർ പട്ടണം. ഈ പട്ടണം കച്ചവടംകൊണ്ടും മറ്റും എറണാകുളത്തെക്കാൾ ഒരു പടി പൊങ്ങിയാണ നില്ക്കുന്നതെന്നുകൂടി പറയാം. കോട്ടയത്തെ നമ്മുടെ മലയാളത്തിലെ തലസ്ഥാനമായി നാം എങ്ങിനെ വിചാരിച്ചു വരുന്നുവൊ അതുപോലെതന്നെയാണ ഈ പട്ടണത്തേയും കല്ദായ സുറിയാനിക്കാർ തങ്ങളുടെ തലസ്ഥാനമായി കരുതിപോരുന്നതു. കല്ദായക്കാരെക്കൂടാതെ റോമാ, മാർത്തോമ്മാ, പ്രോട്ടസ്റ്റണ്ടു, യാക്കോബായ തുടങ്ങിയുള്ള സുറിയാനി സമുദായക്കാർ ഇവിടെ ധാരാളം അധിവസിച്ചുവരുന്നുണ്ടു. എന്നാൽ മേല്പറഞ്ഞ കൂട്ടരിൽ യാക്കോബായക്കാരെ ഒഴിച്ചു മറ്റുള്ളവൎക്കു ഇവിടെ അവരവരുടെ വക പൊതുവായ ആരാധന സ്ഥലങ്ങളുണ്ടു. യാക്കോബായക്കാൎക്കുള്ള ഈ ഒരു കുറവിനെ പരിഹരിക്കുവാനായിട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഇവിടെ ഒരു പള്ളി പണിയുന്നതിനു സൎക്കാർ അനുവാദവും സ്ഥലവും വാങ്ങിയിട്ടിട്ടു ഏകദേശം എട്ടു കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നുവെങ്കിലും ആൎത്താറ്റുപള്ളിക്കേസു അടുത്തകാലംവരെ ഊൎജ്ജിതത്തിൽ നടന്നിരുന്നതുകൊണ്ടു തിരുമേനിക്കു ഈ കാൎയ്യത്തിൽ മതിയായ ഉത്സാഹം ചെയ്യുന്നതിനു ഇടയായിട്ടില്ല. ഈ കാൎയ്യം ഇനിയും ഇങ്ങനെ അമാന്തത്തിൽ ഇട്ടുകൊണ്ടിരിക്കുന്നതു നമ്മുടെ സമുദായത്തിനു ആക്ഷേപകരമായിരിക്കുന്നതുകൊണ്ടു ഇതിൽ വേണ്ടതായ ഉത്സാഹങ്ങളെല്ലാം ചെയ്തുകൊള്ളണമെന്നും ഇതിലേയ്ക്കു ആവശ്യമുള്ളതായ സംഖ്യയുടെ ഒരു പ്രധാന അംശം കന്ദംകുളം പള്ളികളിൽനിന്നും ജനങ്ങളിൽനിന്നും ഉടനെ പിരിച്ചു വസൂലാക്കിതരാമെന്നും മറ്റും വിവരിക്കുന്നതായ ഒരു കല്പന പേഷ്കാർ മിസ്റ്റർ എം. ഏ. ചാക്കോയ്ക്കു ഈയിടെ വലിയ തിരുമേനി അയച്ചുകൊടുക്കയുണ്ടായി. ഈ കല്പനയനുസരിച്ചു ഇവിടെയുള്ള യാക്കോബായ സുറിയാനിക്കാരുടെ ഒരു യോഗം കൂടിയതിൽ "യാക്കോബായ സുറിയാനി സംഘം" എന്നപേരിൽ ഒരു സംഘം ഏൎപ്പെടുത്തുകയും അതിന്റെ പ്രസിഡെണ്ടും ഖജാൻജിയുമായി മിസ്റ്റർ എം. ഏ. ചാക്കോയേയും സിക്രട്ടെരിയായി മിസ്റ്റർ എം. പി. ചെറിയാനെയും നിശ്ചയിക്കുകയും ചെയ്തു. പള്ളി പണി ആവശ്യത്തിലേയ്ക്കു സഹായം ചെയ്യുന്നതിനു നമ്മുടെ സമുദായാംഗങ്ങളോടു ഇടവകപത്രിക മുഖാന്തിരം അപേക്ഷിക്കണമെന്നും ഈ ആവശ്യത്തിലേക്കു ധനസഹായം ചെയ്യാമെന്നു ഏറ്റിട്ടുള്ളവരും സഹായം ചെയ്വാൻ വിചാരിക്കുന്നവരും കഴിയുന്നതും വേഗത്തിൽ ആ വക സംഖ്യയെ ഖജാൻജിയ്ക്കു അയച്ചുകൊടുക്കുന്നതിനു അപേക്ഷിക്കണമെന്നും ടി യോഗത്തിൽ തീൎച്ചയാക്കിയിരിക്കുന്നു. ആയതുകൊണ്ടു സമുദായക്ഷേമകാംക്ഷികളായ മഹാന്മാർ ഈ കാൎയ്യത്തിൽ വേണ്ട സഹായം ചെയ്തുതന്നു ഈ പള്ളി പണി ഉടനെ തുടങ്ങുന്നതിനും അധിക കാലതാമസം കൂടാതെ പണി പൂൎത്തിയാക്കുന്നതിനും സംഗതിയാക്കിതരണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

സിക്രട്ടെരി.
തൃ. യ. സു. സംഘം.

---

## മലങ്കര മാർ ഗ്രീഗോറിയോസ സ്മാരക സുവിശേഷക സംഘത്തിന്റെ ൨-ാമത്തെ വാൎഷികയോഗം.

നിശ്ചയപ്രകാരം ൧൦൯൭ കൎക്കടകം ൧൯-ാം തീയതി തിങ്കളാഴ്ച ചെങ്ങന്നൂർ പള്ളിയിൽവച്ചു സമിതിപ്രസിഡണ്ടായ വന്ദ്യ ദിവ്യശ്രീ ഫാദർ ഗീവറുഗീസ ബോച്ചൻ അവർകളുടെ അദ്ധ്യക്ഷതയിൽ ഈ യോഗം നടത്തപ്പെട്ടു.

സ്ഥലത്തും അടുത്ത ഇടവകകളിൽനിന്നുമുള്ള ഇരുപതിൽ പരം പട്ടക്കാരും സംഘസാമാജികന്മാരുൾപ്പെടെ നൂറിൽ അധികം അത്മേനികളും ഹാജരുണ്ടായിരുന്നു. നമസ്കാരം, കുൎബ്ബാന, കാപ്പികുടി, മുതലായതു കഴിഞ്ഞു ൧൦. മണിക്കു യോഗം കൂടി പ്രാൎത്ഥനാനന്തരം സഭാദ്ധ്യക്ഷൻ അവർകൾ അഗ്രാസനം വഹിച്ചു. ക്ഷണപ്രകാരവും മറ്റും വന്നിട്ടുള്ള അതിഥികൾക്കു ദിവ്യശ്രീ. പൂവത്തൂർ അച്ചൻ അവർകൾ സ്വാഗതം പറഞ്ഞു. വെള്ളപ്പൊക്കത്താലും ഒഴിച്ചുകൂടാത്ത മറ്റു കാരണങ്ങൾകൊണ്ടും, സംഘത്തിനു വന്നുചേരുവാൻ തരപ്പെടാതെയിരിക്കുന്ന വിവരത്തിനു സമാജികന്മാരിൽ പലർ അയച്ചിട്ടുള്ള എഴുത്തുകളെ സിക്രട്ടറി ചാണ്ടി ഉപദേശി അവർകൾ പ്രസ്താവിച്ചു.

അനന്തരം ഈ സംഘത്തിന്റെ ഉദ്ദേശത്തെ വിവരിച്ചു, സംഘോദ്ദേശത്തിന്നനുരൂപമല്ലാതെ ഏതോ ചില ഉപദേശിമാരാൽ ചില പ്രസംഗയോഗങ്ങളിൽ വച്ചു നടത്തിയിട്ടുള്ള പ്രസംഗങ്ങളാലും മറ്റും പുറപ്പെട്ടിരിക്കുന്ന കേൾവിയെ ആസ്പദമാക്കിയും, പരിഹാരമാൎഗ്ഗം ആലോചിക്കുന്നതിനു മുന്നറിവു കൊടുത്തും, അദ്ധ്യക്ഷൻ അവർകൾ ഒരു ദീൎഘമായ പ്രാരംഭപ്രസംഗം ചെയ്തശേഷം, സിക്രട്ടറി വടക്കേടത്തു ജീ. ഗീവറുഗീസ അവർകൾ റിപ്പോൎട്ടു വായിച്ചു. റിപ്പോൎട്ടിൽ ൧൦൯൧ മകരം മുതൽ ൯൨. മിഥുനം ൨൭-ാം തിയതി വരെയുള്ള നടപടി വിവരങ്ങൾ, വരവുചിലവുകൾ അഭിവൃദ്ധിമാൎഗ്ഗങ്ങൾ മുതലായവയെ വിവരിച്ചിരുന്നതു കൂടാതെ, സംഘോദ്ദേശത്തെ നിവൃത്തിക്കേണ്ടതിലേക്കു ഓരോ ഇടവകയിലേയും പട്ടക്കാരും അത്മേനികളും, ശുഷ്കാന്തിയായി നിവൃത്തിക്കേണ്ടതിനെപ്പറ്റി നിൎബ്ബന്ധമായും, നിഷ്കൎഷയായും ഗുണദോഷിച്ചു വലിയതിരുമനസ്സുകൊണ്ടു അയച്ചിട്ടുള്ളതായ കല്പനയും വിവരപ്പെടുത്തിയിരുന്നു.

റിപ്പോൎട്ടിനെക്കുറിച്ചു പൊതുവായി ശ്ലാഘിച്ചും, ധനശേഖരത്തിലേക്കു വേണ്ടി പ്രത്യേകം ചില ഇടവകക്കാരും, ഖജാൻജി, സിക്രട്ടറിമാർ മുതലായവരും ചെയ്തിട്ടുള്ള ശ്രമങ്ങളെ അഭിനന്ദിച്ചു ദിവ്യശ്രീ. ഗീവറുഗീസ ശെമ്മാശൻ എം. എ. അവർകളും, പുത്തൻകാവു പുത്തൻപുരക്കൽ മാത്തൻ അവർകളും, പ്രസ്താവിച്ചു. അടുത്തവിഷയം ടി. ശെമ്മാശൻ അവർകളുടെ പ്രസംഗമായിരുന്നു. "പ്രസംഗിക്കേണ്ടതു എങ്ങിനെ" എന്നുള്ള ഒരു വിഷയത്തെ അടിസ്ഥാനമാക്കി താഴെ പറയുന്ന പിരിവുകൾ ചേൎത്തു വൎണ്ണിച്ചിട്ടുള്ള ഈ പ്രസംഗം മനസ്സുവച്ചുകേട്ടിട്ടുള്ള പ്രസംഗികളിൽ പലരേയും പ്രസംഗജോലിയിൽനിന്നു സ്വമനസ്സാ വിടുത്തുന്നതും, ചിലരെ ആയതിലേക്കു ആകൎഷിക്കുന്നതും ആയിരുന്നു. പിരിവുകൾ, ൧. പ്രാസംഗികൻ തന്നെക്കുറിച്ചുതന്നെ അറിവുള്ള

വൻ ആയിരിക്കണം. ൫. പ്രസംഗികൻ വിശ്വാസവും നിഷ്ഠയും ഉള്ളവൻ ആയിരിക്കണം. ൬. പ്രസംഗികൻ കേൾവിക്കാരെക്കുറിച്ചു അറിവുള്ളവൻ ആയിരിക്കണം. ൭. പ്രസംഗികൻ ആയതിനു ഒരുക്കമുള്ളവൻ ആയിരിക്കണം. മേൽ പറഞ്ഞ ഓരോ ഭാഗങ്ങൾക്കും വീണ്ടും പല പിരിവുകൾ കൊടുത്തു, വിസ്തരിച്ചതിനു ഉൽകൃഷ്ടവിദ്യാഭ്യാസത്തിൻെറയും, മാൎഗ്ഗസംബന്ധമായ വിശ്വാസജീവിതത്തിൻെറയും ഫലമായി അധികനേരത്തേക്കു ഒഴുകികൊണ്ടിരുന്ന ഈ മധുരമായ പാനീയത്തെ കുടിച്ചു ആസ്വദിക്കാത്തവർ ആരും തന്നെ ഉണ്ടായിരുന്നില്ലാ.

ഒരു മണിയോടുകൂടി പ്രസംഗം അവസാനിപ്പിക്കയും ഉച്ചനമസ്കാരശേഷം, ഭക്ഷണവും വിശ്രമവും കഴിഞ്ഞു വീണ്ടും രണ്ടു മണിക്കു യോഗം കൂടുകയും ചെയ്തു. ആദ്യമായി വടക്കേടത്തു മേലെമുറിയിൽ അച്ചൻ അവർകൾ അയച്ചിരുന്നതും, ഉപദേശിമാരിൽ ചിലരുടെ പ്രസംഗരീതി, ഭാവചേഷ്ടകൾ, സ്വഭാവങ്ങൾ, നടപടികൾ മുതലായതുകളെ വിവരിക്കുന്നതുമായ എഴുത്തും ചെങ്ങന്നൂർ മുതലായ പുതുക്രിസ്ത്യാനിസഭകളിൽ നടക്കുന്നതും നടത്തേണ്ടതുമായ ജോലികളെപ്പറ്റി വാഴാംവേലിൽ യൌസേപ്പു ഉപദേശി അവർകൾ ഹാജരാക്കിയ ഹർജിയും വായിച്ചു ഹർജിപ്രകാരം പുതുക്രിസ്ത്യാനിസഭകളിൽ ഇൻസ്ട്രക്ഷൻ ചെയ്യുന്നതിനായി സി. ഒ. ഈപ്പൻ ഉപദേശി അവർകളേയും കെ. സി. ചാണ്ടി ഉപദേശി അവർകളേയും വിശേഷാലായി ചുമതലപ്പെടുത്തുകയും, ടി. യൌസേപ്പു ഉപദേശി അവർകൾ ഈ സഭകളിൽ ചില സ്ഥലങ്ങളിൽ ചെയ്തുകൊണ്ടുവരുന്ന ശ്ലാഘനീയമായ പ്രവൃത്തികളെ അഭിനന്ദിച്ചും, മേലും അതേപ്രകാരം പ്രവൃത്തിച്ചുകൊണ്ടുവരുവാൻ ധൈൎയ്യപ്പെടുത്തിയും യോഗത്തിൽ പ്രസ്ഥാപിക്കയും ചെയ്തു.

ഉപദേശിമാരുടെ പ്രസംഗരീതി സംഘനിയമത്തിന്നു അനുസരണമല്ലാതെയും കേവലം ഇളക്കപ്രസംഗമാത്രമായും ഇരിക്കുന്നുവെങ്കിൽ അതിനെസംബന്ധിച്ചു അതാതു പള്ളിയോഗക്കാർ സംഘാദ്ധ്യക്ഷൻ അവർകൾക്കു എഴുതി അയക്കേണമെന്നും, അപ്പോൾ മേൽപ്രകാരം നടത്തിയിട്ടുള്ള ആളിനെ വരുത്തി വിസ്തരിച്ചു തെളിവുപോലെ, ജോലിയിൽനിന്നും സ്ഥിരമായി നീക്കം ചെയ്യുകയോ ശാസിച്ചു അയക്കയോ ചെയ്യേണ്ടതാണെന്നും തീരുമാനിച്ചു.

ഈ സംഘത്തേയും, മലങ്കര സുറിയാനി സുവിശേഷസംഘത്തേയും കൂട്ടിയോജിപ്പിച്ചു ഒന്നായി നടത്തിയാൽ കൊള്ളാമെന്നു "സുറിയാനി സുവിശേഷകൻ" പത്രാധിപർ" ദിവ്യശ്രീ കണിയാന്ത്ര അലക്സന്ത്രയോസ ശെമ്മാശൻ അവർകൾ യോഗത്തിൽ ആലോചനയ്ക്കിട്ടതിലേക്കു, പ്രസ്തുത സ്മാരകസുവിശേഷക സംഘത്തിൻെറ ശക്തി അല്പംകൂടി വൎദ്ധിക്കുന്നതുവരെയും ക്ഷമിക്കേണ്ട

ത്തു ആവശ്യമാണെന്നും, അതേവരെയും ഈ രണ്ടുസംഘത്തിന്റെയും റിപ്പോർട്ടുകൾ ഒന്നായി തീർത്തു പ്രസിദ്ധം ചെയ്യുന്നതു നന്നായിരിക്കുമെന്നും തീർച്ചപ്പെടുത്തി.

സുവിശേഷകന്മാരുടെ പ്രസംഗരീതി യോജിപ്പായിരിക്കുന്നതിനും വേദപഠിനത്തിലും ആത്മിക അറിവിലും വർദ്ധിപ്പിക്കുന്നതിനും ആയി അവക്കായി ഒരു പ്രത്യേക സംഘവും പഠിപ്പിക്കയും ഉണ്ടായിരിക്കേണ്ടതു ആവശ്യമാണെന്നു അഭിപ്രായപ്പെട്ടു.

പിന്നാലെ ചെങ്ങന്നൂർ പള്ളികാർ പ്രസ്തുത യോഗത്തിലേക്കായി ചെയ്തിട്ടുള്ള എല്ലാശ്രമങ്ങൾക്കും ചിലവുകൾക്കും വേണ്ടി ദിവ്യശ്രീ സിക്രട്ടറി പുത്തൻവീട്ടിൽ അച്ചൻ അവർകൾ നന്ദി പറകയും, ദിവ്യശ്രീ. പൂവത്തൂർ അച്ചൻ അവർകൾ ആയതിനു മറുപടി പറകയും ചെയ്തു.

ഒടുവിൽ അദ്ധ്യക്ഷൻ അവർകളുടെ ഉപസംഹാരപ്രസംഗമായിരുന്നു. സംഘത്തിന്റെ റിപ്പോർട്ടുനാൽ ഇതിന്റെ ഭാവിശ്രേയസ്സിനെക്കുറിച്ചു തനിക്കുള്ള ആശ വർദ്ധിച്ചുവരുന്നതായും, പ്രത്യേകം ബെഞ്ചാൻജിയുടേയും, സിക്രട്ടറിമാരുടേയും അതിതാല്പര്യവും പരിശ്രമവും തന്റെ ആശയെ വർദ്ധിപ്പിക്കുന്നതിലേക്കു ഹേതുവായിരിക്കുന്നതായും, മുൻ സംഘത്തിൽവച്ചു വാഗ്ദത്തം ചെയ്തിട്ടുള്ളതുപോലെ ഇതിലേക്കു താല്പര്യം ചെയ്തിട്ടുള്ള ഏതാനും പള്ളികാരെ അനുകരിച്ചു മറ്റുള്ള പള്ളിക്കാരും ഉത്സാഹിച്ചിരുന്നു എങ്കിൽ കാലദൈർഘ്യംകൂടാതെ ഒരു ശക്തിയേറിയ സംഘമായിതീരുമെന്നുള്ളതിനേയും പ്രസ്താവിച്ചു.

കൂടാതെ വിശേഷാൽ ദാനം, ആണ്ടുവരി, സംഭാവന മുതലായ ഇനങ്ങളിൽ [illegible] രൂപാ [illegible] ചക്രം [illegible] കാശു തന്നാണ്ടിൽ വരവുണ്ടായിരിക്കുന്നതും, ശമ്പളത്തോടുകൂടി ഉപദേശിമാരെ അയപ്പാൻ ഇടയായിട്ടുള്ളതും ശമ്പളച്ചിലവു മുതലായതു നീക്കി ൨൨൭ രൂപാ ൫ ചക്രം ൮ കാശു മിച്ചം ഇരിപ്പായി കാണുന്നതും എത്രയും ശുഭസൂചകമായ ഒരവസ്ഥയാണെന്നും, പണം പിരിഞ്ഞുവരുന്നതുവരെ ഏതാനുംകാലത്തേക്കു തന്റെ കൈവശത്തിൽനിന്നും മുൻകൂറായി ശമ്പളം കൊടുത്തു നടത്തിച്ചുകൊള്ളാമെന്നു ബെഞ്ചാൻജി അവർകൾ ചെയ്തിട്ടുള്ള വാഗ്ദത്തം സംഘത്തിലേക്കു വിശേഷാൽ ലാഭമായി ഇനിയും ശേഷിച്ചിരിക്കുന്നതു സുവിശേഷവേലക്കാർക്കു എന്നു മാത്രമല്ലാ സംഘത്തിനു പൊതുവെ ധൈര്യജനകമായ ഒരു സംഗതിയാണെന്നും ബെഞ്ചാൻജി അവർകളുടെ ഈ വാഗ്ദത്തം സംഘത്തിനു കെട്ടിയിരിപ്പു ധനമായി എന്നും ശേഷിച്ചിരിപ്പാൻതക്കവണ്ണം സംഘക്കാർ എല്ലാവരും പ്രത്യേകമായി ഓരോ ഇടവകക്കാരും ഹൃദയപൂർവ്വമായി പ്രവൃത്തിക്കേണ്ടതു തങ്ങളുടെ കർത്തവ്യകർമ്മങ്ങളിൽ മുഖ്യമായി ഗണിക്കപ്പെടേണ്ടതാണെന്നും മറ്റും

ഹൃദയപൂർവ്വമായി പറഞ്ഞു അവസാനിപ്പിക്കയും, അനന്തരം ദിവ്യശ്രീ. ഗീവറുഗീസ ശെമ്മാശൻ എം. എ. അവർകളെ അനുമോദിക്കുന്നതിലേക്കു ചെങ്ങന്നൂർ പള്ളിക്കാരുടെ വിശേഷാൽ യോഗത്തിലേക്കായി ഈ സംഘവും ക്ഷണിക്കപ്പെടുകയും ചെയ്തു.

മലങ്കര സുറിയാനി സമുദായത്തിന്റെ നടുനായകമായി സർവ്വശക്തനാൽ നല്കപ്പെട്ടിരിക്കുന്ന ഈ വിശിഷ്ടരത്നത്തെ അനുമോദിപ്പാൻ, കൊത്തുപണികളാൽ അലംകൃതമായിരിക്കുന്ന സ്വർണ്ണമുദ്രയോടുകൂടിയ ഒരു കസവ് ഇടക്കെട്ടോടുകൂടി ചെങ്ങന്നൂർ പള്ളിക്കാർ ഹാജരായിരുന്നു.

സ്ഥാന ചിഹ്നമായ ഉടുപ്പുകളോടുകൂടി സന്നിഹിതനായിരുന്ന ശെമ്മാശൻ അവർകൾക്കു ഇവയെ ദാനം ചെയ്യപ്പെട്ട ശേഷം, വന്ദ്യദിവ്യശ്രീ. ഫാദർ റമ്പാച്ചൻ അവർകൾ, ദിവ്യശ്രീ. പുവത്തൂർ അച്ചൻ അവർകൾ, ദിവ്യശ്രീ. പുത്തൻവീട്ടിൽ അച്ചൻ അവർകൾ രാ. രാ. ശ്രീ. പെൻഷൻ ഓവർസീയർ സി. ഐ. ജോസെപ്പ അവർകൾ മുതലായവരുടെ പ്രസംഗവും, ശെമ്മാശൻ അവർകളുടെ മറുപടിയും കഴിഞ്ഞു പ്രാർത്ഥനാനന്തരം സംഘം പിരികയും ചെയ്തു.

---

## സൂചനകൾ.

ഞങ്ങളുടെ ലേഖകന്മാൎക്കു—പത്രികയ്ക്കായിവന്നിട്ടുള്ള പലലേഖനങ്ങളുംസ്ഥലക്കുറവിനാൽ മാററിവയ്ക്കേണ്ടി വന്നിരിക്കുന്നു എന്നു ലേഖനകർത്താക്കളെ അറിയിച്ചുകൊള്ളുന്നു.

❖ ❖ ❖

ഒരു പുതിയ സൺഡേസ്കൂൾ—നിരാമ്മേളേൽ പള്ളിയിൽ ബ: മഞ്ഞച്ചാലിൽ മത്തായികത്തനാർ അവർകളുടെയും പള്ളിക്കൈക്കാരന്റെയും ഉത്സാഹത്താൽ കഴിഞ്ഞ മാസംമുതൽ സൺഡേസ്കൂൾ നടത്തിവരുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ആലുവാസിമ്മനാരിവകയും പള്ളിവകയും റിപ്പോട്ടും തിരട്ടും പത്രികയിൽ പ്രസിദ്ധപ്പെടുത്തുവാൻ വന്നിരിക്കുന്നു. സ്ഥലക്കുറവിനാൽ മാററിവയ്ക്കേണ്ടിവന്നിരിക്കുന്നു. ഇപ്പോൾ ആലുവാപള്ളിയകം വെള്ളതേപ്പു ആരംഭിച്ചിരിക്കുന്നു. വല്ല ദ്രവ്യസഹായവും ചെയ്തുകൊടുപ്പാൻ മനസ്സുള്ളവർ വ. ദി. ശ്രീ. കൊച്ചുപൌലൂസു റമ്പാച്ചനു എത്തിച്ചുകൊടുക്കേണ്ടതാകുന്നു.

❖ ❖ ❖

സുറിയാനി സുവിശേഷകൻ പത്രാധിപരുംമററും പെരുമ്പാവൂർ മുതലായ വടക്കൻ ദിക്കുകളിലേക്കു സഞ്ചാരപ്രസംഗത്തിനായി ചിങ്ങം ൧൦-നു-യോടുകൂടി പുറപ്പെടുന്നതാണെന്നറിയുന്നു. ദുരുപദേശങ്ങൾ കടന്നുകൂടിയിരിക്കുന്ന വടക്കൻ പ്രദേശങ്ങളിൽ ജാഗ്രതയോടുകൂടി വേലചെയ്യേണ്ടതാണെന്നു സുവിശേഷവേലക്കാരെ പ്രത്യേകം അറിവിച്ചുകൊള്ളുന്നു.

❖ ❖ ❖

പുതുപ്പള്ളിൽ ഈയിടെ പുത്തനായി സ്ഥാപിക്കപ്പെട്ട നവീകരണപള്ളിയെ സംബന്ധിച്ചു അതിന്റെ പ്രധാനഭാരവാഹി എഴുതിയിരിക്കുന്ന ഉടമ്പടിമൂലം പള്ളിപണിക്കു പണസഹായം ചെയ്തു, ഇടവകക്കാരുടെ അവകാശങ്ങളെ നശിപ്പിച്ചുകളഞ്ഞിരിക്കുന്നു എന്നും ഒരു നവീകരണപട്ടക്കാരന്റെ നടത്ത ദോഷത്തെക്കുറിച്ചും പുതുപ്പള്ളിയിൽനിന്നും "ഒരു മാർ തോമ്മാക്കാരൻ" എഴുതിയയച്ചിരിക്കുന്നു. ഇതു നവീകരണസമുദായത്തെ സംബന്ധിച്ച കാൎയ്യങ്ങളാകയാൽ സഭാതാരകയ്ക്കു അയക്കേണ്ടതാകുന്നു.

ഒരു വാൎഷികയോഗം.—കഴിഞ്ഞ പെന്തിക്കൊസ്തിനായറാഴ്ച ദിവസം കല്ലുങ്ങ്ഗലം പുത്തൻപള്ളി സുവിശേഷസംഘത്തിന്റെ വാൎഷികയോഗവും അതോടുകൂടി നടത്തിവരുന്ന സണ്ടേസ്കൂൾ വക കുട്ടികളുടെ സമ്മാനദാനവും കഴിഞ്ഞിരിക്കുന്നു. ബ: കോക്കാട്ടു സ്കറിയാകത്തനാർ അവൎകളായിരുന്നു അഗ്രാസനസ്ഥനും. ബ: കുളിയാട്ടു സ്കറിയാകത്തനാർ, ഇടവകജനങ്ങൾ മുതലായി അനേകംപേർ സന്നിഹിതരായിരുന്നു. പ്രാൎത്ഥനയുടെ ശേഷം ചിലർ പ്രസംഗിക്കയും കുട്ടികൾക്കു പലഹാരപ്പൊതികൾ കൊടുക്കുകയും ചെയ്തു. സണ്ടേസ്കൂളിന്റെ പ്രധാന ഭാരവാഹിയായ ഇതുത്തിയിൽ ഉലഹന്നൻ അവൎകളെ ഞങ്ങൾ അഭിനന്ദിക്കുന്നു.

മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘത്തിന്റെ രണ്ടാം വാൎഷീക റിപ്പോൎട്ടിന്റെ ഒരു പ്രതി സിക്രട്ടെറിമാർ അയച്ചുതന്നതു നന്ദിപൂൎവ്വം കൈപ്പററിയിരിക്കുന്നു. ഈ സംഘം ശൈശവാവസ്ഥയിൽ ഇരിക്കുന്നു എങ്കിലും പ്രായത്തിനൊക്ക വേലയല്ല സംഘം ചെയ്തിട്ടുള്ളതെന്നു കാണുന്നതിൽ സന്തോഷിക്കുന്നു. റിപ്പോൎട്ടു വൎഷത്തിൽ ൭൩൨ രൂപാവരവും ൩൪൩ രൂപാ ചിലവും ബാക്കി ൩൮൯ രൂപാ ഇരിപ്പും ഉണ്ടു. ചിലവു മിക്കവാറും ഉപദേശിമാൎക്കു ശമ്പളം കൊടുത്തതും അച്ചടിക്കൂലിയും ആണ. മേൽവിവരിച്ച വരവിൽ മിക്കവാറും ഭാഗം ൟ തെക്കെ ദിക്കിൽ ഉള്ള എട്ടൊ പത്തൊ പള്ളികളിൽനിന്നുമാത്രം പിരിഞ്ഞിട്ടുള്ള സംഖ്യയാണു. മററുള്ള പള്ളിക്കാരും ഇതിൽ യഥാശക്തി സഹായിക്കുമ്പോൾ സംഘം വളരെ ശക്തി പ്രാപിക്കുമെന്നു ആശംസിക്കാവുന്നതാണു. കൈപ്പട്ടൂർ തേരകത്തു കൊച്ചുകോശി അവൎകൾ തന്റെ അസാധാരണ ജോലികൾക്കിടയിൽ സംഘത്തിന്റെ ഖജാൻജിസ്ഥാനം വഹിക്കാമെന്നു സമ്മതിച്ചതും സംഘത്തിലേക്കു വിശേഷാൽ സംഭാവനകൾ ചെയ്തിട്ടുള്ളതും സ്തുത്യാൎഹങ്ങൾ തന്നെ. ഹിന്ദുക്കളായ പല കച്ചവടക്കാരും "ദേവർ മാഹാണി" എന്നപേരിൽ അവരവരുടെ വരുമാനത്തിൽ ഓരോ ചുരുങ്ങിയ സംഖ്യ ധൎമ്മവിഷയങ്ങൾക്കു സംഗ്രഹിക്കുന്ന ഒരു സമ്പ്രദായം ഉണ്ടു. പ്രത്യേകം കൊങ്ങിണികൾ തിരുപ്പതി ക്ഷേത്രത്തിലേക്കുവേണ്ടി ആണ്ടുതോറും പ്രത്യേകം സംഗ്രഹിച്ചു കൊടുത്തയക്കുന്ന സംഖ്യകൾക്കു കണക്കില്ല. ഇതുപോലെയുള്ള വിചാരം സുറിയാനിക്കാർ എല്ലാവൎക്കും ഉണ്ടായാൽ നല്ല വിഷയങ്ങൾക്കു മനസ്സിനു നൊമ്പരം കൂടാതെ പണം ഉണ്ടാക്കി കൊടുക്കാൻ ഒരു പ്രയാസവും വരുന്നതല്ല. എല്ലാവരും ഓരോ ഭണ്ഡാരപ്പെട്ടി സ്വകാൎയ്യമായി ഉണ്ടാക്കിവെക്കയും തങ്ങളുടെ ആദായത്തിൽ ലഘുവായ ഓരോ അംശം അപ്പഴപ്പോൾ അതിൽ ഇട്ടു സൂക്ഷിക്കയും ചെയ്താൽ പല നാൾ കഴിഞ്ഞു പെട്ടി തുറക്കുമ്പോൾ വിചാരിക്കുന്ന സംഖ്യ അതിൽ കാണാം. അതുകൊണ്ടു തന്റെ ധനത്തിൽ ഒരു കുറവു വരുന്നതല്ല. കച്ചവടക്കാരൻ ഇത്ര രൂപാ വില്ക്കുമ്പോൾ ഇന്നതെന്നോ, ശമ്പളക്കാരൻ തന്റെ ശമ്പളം കിട്ടുമ്പോൾ ഇന്നതെന്നോ, വക്കീലന്മാർ ഒരു കേസിനു ഇന്നതെന്നോ, കൃഷിക്കാരൻ തന്റെ വിളവെടുക്കുമ്പോൾ ഇന്നതെന്നോ ഒരു കണക്കു വെച്ചുംകൊണ്ടു ആ സംഖ്യ അപ്പഴപ്പോൾ ഈ സ്വകാൎയ്യഭണ്ഡാരപ്പെട്ടിയിൽ നിക്ഷേപിക്കുന്നതായാൽ സുവിശേഷസംഘങ്ങൾ, സ്കൂളുകൾ, പള്ളികാൎയ്യങ്ങൾ എന്നുവേണ്ടാ എല്ലാ പൊതുകാൎയ്യങ്ങൾക്കും മുതൽ ഉണ്ടാകുവാൻ പ്രയാസം വരുന്നതല്ല.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രു. | ച. | കാ. |
|---|---|---|---|---|
| തിരുവല്ലാ ജെ. മാത്തൻ അപ്പോത്തിക്കിരി | അവൎകൾ. | ൨ | ൨൮ | ,, |
| ചെങ്ങന്നൂർ വയലിപ്പറമ്പത്തു യോഹന്നാൻ | ,, | ൨ | ൨൪ | ,, |
| ആറാട്ടുപുഴ താഴശ്ശേരിൽ കൊച്ചുകോശി | ,, | ൨ | ,, | ,, |
| മുട്ടം പള്ളിക്കരോത്തിലായ പടിഞ്ഞാറെ | | | | |
| അവറാപ്പ കൊച്ചു അവറാപ്പ | ,, | ൨ | ൩ | ൨ |
| ഇരവിപേരൂർ റി. ഐ. മാത്യു | ,, | ,, | ൨൨ | ,, |
| മെഴുവേലി പുതിയേടത്തു തെക്കേതിൽ ജോൎജ്ജ് | ,, | ൨ | ,, | ,, |

